6800

398

ഭാരതീയമഹാന്മാർ




# കബീർ

സംസ്ഥാന വിദ്യാഭ്യാസ ഇൻസ്റ്റിറ്റ്യൂട്ട്

തിരുവനന്തപുരം

1979

6800

ഭാരതീയമഹാന്മാർ

# കബീർ




(സംസ്ഥാന വിദ്യാഭ്യാസ ഇൻസ്റ്റിററ്യൂട്ടിന്റെ ആഭിമുഖ്യത്തിൽ
ശ്രീ. സി. മാധവൻപിള്ള
രചിച്ചത്)

(C)

സംസ്ഥാന വിദ്യാഭ്യാസ ഇൻസ്റ്റിററ്യൂട്ട്
തിരുവനന്തപുരം
1979

‘സാത് സമുദ്കോ മസീകരോ
ലേഖനി സബ് വനരായി
ധർതീ സബ് കാഗദ് കരോ
ഹരി ഗുണലിഖാനജായി.

(സപ്തസമുദ്രങ്ങൾ മഷിയും, വൃക്ഷങ്ങൾ തൂലികകളും ഭൂമികടലാസും ആകട്ടെ. എങ്കിൽപ്പോലും ഈശ്വര മഹിമകൾ എഴുതിത്തീർക്കുവാൻ ഒരുവനും സാദ്ധ്യമല്ല.)

# വിഷയവിവരം

## പ്രയോജനപ്പെടുത്തിയ ഗ്രന്ഥങ്ങൾ


1 കബീർ ഗ്രന്ഥാവലി — ശ്യാംസുന്ദർദാസ് (നാഗരീ പ്രചാരിണി സഭാ–കാശി)

2 കബീർ — ഹസാരിപ്രസാദ് ദ്വിവേദി (ഹിന്ദി ഗ്രന്ഥരത്നാകർ ലിമിററഡ്–ബോംബെ)

3 സൂക്തിസരോവർ — ഹരിശങ്കർ ശർമ്മ സമ്പാദകൻ (ഗയാപ്രസാദ് ആൻഡ് സൺസ്–ആഗ്രാ)

4 ഹിന്ദീസാഹിത്യകാ ഇതിഹാസ് — രാമചന്ദ്രശുക്ള (നാഗരീപ്രചാരിണി സഭാ-കാശി)

5 ഹിന്ദീസാഹിത്യ കീ കഹാനി — രാംരത്തൻ ഭട്നഗർ (രാജ്പാൽ ആൻഡ് സൺസ് ദില്ലി)

6 ഹിന്ദീസാഹിത്യകാ ഇതിഹാസ് — ഡോ: രാംകുമാർവർമ്മ (രാംനാരായൺലാൽ–പ്രയാഗ്)

7 കബീർഗ്രന്ഥാവലി — പുഷ്പപാൽസിംഹ (അശീക്പ്രകാശൻ–ദില്ലി)

8 മഹാത്മാ കബീർദാസ് — എ. വി. ശ്രീകണ്ഠപ്പൊതുവാൾ (പി. കെ. ബ്രദേർസ്–കോഴിക്കോട്.)

# കബീർ

## 1 ഹിന്ദുവല്ല, മുസ്ലീമും അല്ല

കാശിയിലെ പഞ്ചർത്തടാകത്തിന് അടുത്താണ് ആ പഴയ ക്ഷേത്രം. അരുണോദയമായി. പൂജ തുടങ്ങിക്കഴിഞ്ഞു. പുരോഹിതൻ വിഗ്രഹത്തിന്റെ മുമ്പിൽ ദീപമുഴിഞ്ഞു.

"ആരെയാണു പൂജിക്കുന്നത്? " പിന്നിൽ നിന്നൊരു ചോദ്യം. അദ്ദേഹം പുറത്തേയ്ക്കു നോക്കി. കഷ്ടിച്ച് പത്തു വയസ്സുള്ള ഒരു ബാലൻ. നല്ല പ്രസരിപ്പ്. അവന്റെ മുഖത്തെ കുസൃതിച്ചിരികണ്ടപ്പോൾ പുരോഹിതന് ദേഷ്യംവന്നു.

"രാമനെയാണ് പൂജിക്കുന്നതെങ്കിൽ രാമനാമം ജപിക്കാത്തതെന്ത് ? ഈ മന്ത്രങ്ങൾ കൊണ്ടൊന്നും ഫലമില്ല. 'രാ', 'മ' എന്ന രണ്ട് അക്ഷരങ്ങൾ മതി."

ആ അധികപ്രസംഗിയെ ദഹിപ്പിക്കുന്ന മട്ടിൽ ഒന്നു നോക്കിയിട്ട് അദ്ദേഹം പൂജ തുടർന്നു അവനെ എന്തുചെയ്യണമെന്നാണ് അദ്ദേഹം ആലോചിക്കുന്നത്.

"കല്ലിനെ പൂജിക്കുന്നതെന്തിന്?" അവൻ ചോദിക്കുന്നു. അദ്ദേഹം അത് ശ്രദ്ധിച്ചില്ല. ഒരു കിറുക്കനോട് തർക്കിക്കുന്നതെന്തിന്? പൂജകഴിയട്ടെ. മര്യാദ പഠിപ്പിക്കാം.

അദ്ദേഹം പൂജയിൽ ശ്രദ്ധിച്ചു. അവൻ പ്രസംഗം തുടങ്ങി:– "കല്ലിനെ പൂജിക്കണമെന്ന നിർബ്ബന്ധമുണ്ടെങ്കിൽ തിരികല്ലിനെയാണ് പൂജിക്കേണ്ടത്. ധാന്യം പൊടിക്കാൻ അത് ഉപകരിക്കുമല്ലോ."

പുരോഹിതന്റെ ക്ഷമ നശിച്ചു. അദ്ദേഹം പൂജ നിർത്തിയിട്ട് പുറത്തേയ്ക്ക് ചാടി. കൈയിൽ ഒരു ചട്ടുകവും ഉണ്ടായിരുന്നു. ബാലൻ ഓടിക്കളഞ്ഞു.

പൂജകഴിഞ്ഞ് ക്ഷേത്രം അടച്ചുശേഷം അദ്ദേഹം വീട്ടിലേയ്ക്കു തിരിച്ചു. ഒരു രുദ്രാക്ഷമാലയും കൈയിലുണ്ട്. അത് ജപമാലയാണ്.

പിന്നിൽനിന്ന് ഒരു പാട്ട്—

"മാലാ തോ കര് മേം ഫിരൈ,
ജീഫ് ഫിരൈ മുഖ് മാ ഹിം
മനവാം തോ ച ഹും ദിസി ഫിരൈ
യഹ് തോ സുമിരൺ നാ ഹിം."

(കൈകളിൽ മാല തിരിയുന്നു.
വായ്ക്കുള്ളിൽ ജിഹ്വ തിരിയുന്നു.
മനസ്സും, ശരീരവും എവിടൊക്കെയോ ചുററിത്തിരിയുന്നു.
ഇതെന്തു ഭക്തിയാണ്?)

ഒരു നിമിഷംകൊണ്ട് അവൻ ഓടിമറഞ്ഞു. പിന്നാലെ ഓടുന്നതുകൊണ്ട് പ്രയോജനമില്ല. പുരോഹിതൻ സാവധാനം നടന്നു.

അവനേക്കുറിച്ച് അദ്ദേഹം പലരോടും അന്വേഷിച്ചു. 'നീരു' എന്ന നെയ്ത്തുകാരന്റെ മകനാണെന്ന് അറിയാൻ കഴിഞ്ഞു. അപ്പോൾ അവൻ ക്ഷേത്രത്തിൽ കടന്നതെന്തിന്? ഒരു മുസ്ലീം ബാലൻ!

"നാ ഹിന്ദു; നാ മുസ്ലീം", പള്ളിമുററത്ത് നിന്നുകൊണ്ട് അവൻ ഉറക്കെ പറയുന്നു! ഹിന്ദുവും മുസ്ലീമും

അല്ലാത്ത ഒരുവനുണ്ടോ? ഇതാ ഒരു വിചിത്രജീവി. അവ നെ കാണാൻ ജനങ്ങൾ തള്ളിക്കയറി.

അത് കോടതിയാണ്. പള്ളിയുടെ അധീനത്തിലുള്ള കോടതി 'കാസി'യെന്നറിയപ്പെടുന്ന ന്യായാധിപൻ ഒരു ഉയർന്ന പീഠത്തിൽ ഉപവിഷ്ടനായിരിക്കുന്നു.

മതനിയമങ്ങൾ ലംഘിക്കുന്നുവെന്ന കുററം ചുമത്തി യാണ് ആ ബാലനെ അവിടെ ഹാജരാക്കിയത്. തെളിവുകൾ നൽകാൻ അയൽക്കാർ ഒരുങ്ങിനിൽക്കുന്നു. അവരെ സഹാ യിക്കുവാൻ മതപണ്ഡിതന്മാരുമുണ്ട്.

ഒരു ചോദ്യമേ ചോദിച്ചുള്ളു. എല്ലാവരെയും ഞെട്ടിച്ച മറുപടിയും ഉണ്ടായി—"നാം ഹിന്ദു, നാം മുസ്ലീം".

കാസിയും ആ അത്ഭുത ബാലനെ ശരിയായി നിരീ ക്ഷിച്ചു. പ്രകാശമുള്ള രണ്ടു കണ്ണുകളുണ്ട്. ആകർഷിക്കുന്ന രൂപം! "കൈകെട്ടി നിൽക്കൂ". കാസി ആജ്ഞാപിച്ചു.

എങ്ങനെയാണ് കൈകെട്ടേണ്ടത്? അതവന് നിശ്ച യമില്ല. അവൻ അച്ഛൻെറ മുഖത്തേക്ക് നോക്കി. അയാൾ അരികിൽ ഉണ്ടായിരുന്നു. മകൻെറ നോട്ടം കണ്ടപ്പോൾ അയാൾ സാവധാനം കുനിഞ്ഞ് അവൻെറ ശിരസ്സിൽ തലോ ടി. പിന്നീട് ആ ശോഷിച്ച കൈകൾ എല്ല് ഉന്തിനിൽക്കുന്ന നെഞ്ചിനോട് അമർത്തി ഒന്നിനുമീതെ മററൊന്നായി ചേർത്തു വയ്ക്കുവാൻ സഹായിച്ചു. തല അൽപം കുനി ക്കുവാനും അയാൾ മകനോട് ആവശ്യപ്പെട്ടു.

"എൻെറ മകൻ ഒരു കുററവും ചെയ്തിട്ടില്ലെന്ന് ഞാൻ ബോധിപ്പിക്കുന്നു". നീരു സവിനയം അറിയിച്ചു. അ യാളുടെ തലയിൽ ഒരു നരച്ച തൊപ്പിയുണ്ട്. നരച്ച കുററി രോമങ്ങൾക്കു മീതെ അതമർന്നിരിക്കുന്നു.

വെള്ളത്താടി തടവിക്കൊണ്ട് കാസി ചോദിച്ചു:–"നീ ഹിന്ദുസന്ന്യാസിമാരുമായി സംസാരിക്കാറില്ലേ?"

"അല്ലാഹുവിൽ വിശ്വസിക്കുന്നവൻ ആരെയും വെറുക്കുന്നില്ല. അവന് മനുഷ്യരെല്ലാം സഹോദരരാണ്." നീരു ദൃഢസ്വരത്തിൽ പറഞ്ഞു.

"നീ തലകുത്തി നില്ക്കാറില്ലേ?" ന്യായാധിപന്റെ ചോദ്യം ജനങ്ങളെ ചിരിപ്പിച്ചു.

നീരു മന്ദഹസിച്ചുകൊണ്ട് മറുപടി നല്കി.

"അത് ശീർഷാസനമാണ്. അങ്ങനെ ചില യോഗാസനങ്ങൾ ഞാൻ ശീലിച്ചിട്ടുണ്ട്. ആരോഗ്യസംരക്ഷണത്തിനുവേണ്ടി. മനസ്സിനെ നിയന്ത്രിച്ച് ദൈവത്തിൽ നിർത്തുവാനും അവ സഹായകമാണ്."

"ഏതു ദൈവത്തെപ്പററിയാണ് നീ പറയുന്നത്?"

"സർവ്വശക്തനായ അല്ലാഹു."

ന്യായാധിപൻ നിശ്ശബ്ദനായിരുന്നു. സദസ്സിലും നിശ്ശബ്ദതയാണ്. ആർക്കും ഒന്നും പറയാനില്ല. നെയ്ത്തുകാരൻ മുസ്ലിമാണ്. അയാൾ അല്ലാഹുവിൽ വിശ്വസിക്കുന്നു. കൂടുതൽ ഇനിയും വിസ്തരിക്കേണ്ടത് പ്രധാന കുററവാളിയെയാണ്. ആ കൊച്ചു പയ്യൻ കൈകൾ കെട്ടി അനങ്ങാതെ നില്ക്കുകയാണ്. അവന്റെ മുഖം കാണാൻ ഒരു ചന്തമുണ്ട്. ആ കൊച്ചു മുഖം കണ്ടാൽ ആർക്കും സന്തോഷം തോന്നും.

"നീ എന്താണു പറഞ്ഞത്?" കാസി ഒരു പുതിയ മറുപടി പ്രതീക്ഷിച്ചുകൊണ്ടാണ് അങ്ങനെ ചോദിച്ചത്.

"ഹിന്ദു കഹൂം തോ മേം നാഹിം
മുസൽമാൻ ഭീ നാഹിം"

മറുപടി പഴയതുതന്നെ. കുറെക്കൂടി വ്യക്തമാണെന്നു മാത്രം. "ഞാൻ ഹിന്ദുവുമല്ല, മുസ്ലീമുമല്ല. അതേ എനിക്കു പറയുവാനുള്ളു."

കാസി പൊട്ടിച്ചിരിച്ചു. അതു കണ്ട് സദസ്യരും ചിരിച്ചു.

ചിരി അടങ്ങിയപ്പോൾ സാക്ഷികളിൽ ഒരാൾ ഇപ്രകാരം ബോധിപ്പിച്ചു: "ഇവൻ മതനിയമങ്ങൾ ലംഘിക്കുന്നതിൽ അത്ഭുതമില്ല. ഹിന്ദുവും മുസ്ലീമും അല്ലെന്ന് ഇവൻ പറഞ്ഞത് സത്യമാണ്. ഇവന് അച്ഛനില്ല." എല്ലാവരും ചിരിച്ചു. നീരു അവജ്ഞയോടെ അവരെ നോക്കി

സാക്ഷി തുടർന്നു:- "ഇവനെ ലഹർതടാകത്തിന്റെ കരയിൽ നിന്നാണ് നീരുവിന് കിട്ടിയത്." ആ കഥ അയാൾ പൊടിപ്പും തൊങ്ങലും വച്ച് വിവരിച്ചു. "കാശിയിൽ ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അയാൾക്ക് സുന്ദരിയായ ഒരു മകളും. അവൾ വിവാഹിതയായെങ്കിലും ചെറുപ്പത്തിലെ വിധവയായി. അച്ഛൻ മകളെയും കൂട്ടിക്കൊണ്ട് തീർത്ഥാടനത്തിന് ഇറങ്ങി.

പല പുണ്യസ്ഥലങ്ങളും സന്ദർശിച്ചു. പല സിദ്ധന്മാരെയും കണ്ട് സങ്കടം പറഞ്ഞു. ഒടുവിൽ രാമാനന്ദന്റെ ആശ്രമത്തിൽ എത്തി.

ബ്രാഹ്മണൻ സ്വാമിയുടെ കാല്ക്കൽ വീണു യാചിച്ചു– "പ്രഭോ. കരുണയുണ്ടാവണം. ഞാൻ ഒരു ദരിദ്രബ്രാഹ്മണൻ ഇവൾ എന്റെ ഒരേയൊരു മകൾ. രണ്ടുവർഷങ്ങൾക്കുമുമ്പ് ഇവൾ വിവാഹിതയായി."

ഇത്രയും പറഞ്ഞിട്ട് ബ്രാഹ്മണൻ കരഞ്ഞു. മകളും കരഞ്ഞു. സ്വാമിയുടെ മനസ്സലിഞ്ഞു. അദ്ദേഹം കൈ ഉയർത്തി യുവതിയെ അനുഗ്രഹിച്ചു

"വിഷമിക്കേണ്ടാ മകളെ, നീ ഒരു സത്പുത്രനെ പ്രസവിക്കും."

ബ്രാഹ്മണൻ ചാടി എഴുന്നേററു. അയാഠം മാറത്തടിച്ച് വിലപിച്ചു– "ഹാ! ഞാൻ നശിച്ചു. എൻെറ മകളുടെ ജന്മം തുലഞ്ഞു. പ്രഭോ! ഇവഠം വിധവയാണ്."

രാമാനന്ദൻ അവരെ ആശ്വസിപ്പിച്ചു. "നിങ്ങഠം ദു:ഖിക്കരുത്. ഇവളുടെ മകൻ ലോകൈകവന്ദ്യനായിത്തീരും".

ഒരു രാത്രി അവഠം പ്രസവിച്ചു. കുഞ്ഞിനെയും കൊണ്ട് അവഠം ലഹർതടാകത്തിൻെറ തീരത്തേക്ക് പോയി. അവിടെ ഒരു താമരയിലയിൽ ശിശുവിനെ കിടത്തി.

നേരം പുലർന്നപ്പോഠം നമ്മുടെ 'നീരു'വും 'നീമ'യും ആ വഴി വന്നു. ശിശുവിനെ കണ്ടു. മക്കളില്ലാത്ത നീമ ഭർത്താവിൻെറ ചെവിയിൽ എന്തോ മന്ത്രിച്ചു. അങ്ങിനെയാണ് ഇവൻ നീരുവിൻെറ മകനായി വളരാൻ ഇടയായത്.

അല്പം നിർത്തിയിട്ട് അയാഠം പറഞ്ഞു:– "ബ്രാഹ്മണവിധവ കുട്ടിയെ പ്രസവിച്ച കഥ ഇന്ന് അങ്ങാടിപ്പാട്ടാണ്. ഈ കള്ളൻ നീരുവിനും അതറിയാം."

കഥ ഉപസംഹരിച്ചുകൊണ്ട് അയാഠം മറെറാരു രഹസ്യംകൂടി സദസ്സിനെ അറിയിച്ചു– "ഇവന് 'കബീർ' എന്ന പേരിട്ടത് വെറുതെയല്ല. കബീറെന്നാൽ 'കരവീരൻ.' രാമാനന്ദസ്വാമി കരം ഉയർത്തി ഒരു വീരപുരുഷൻ ഭൂജാതനാവട്ടെയെന്ന് പറഞ്ഞുപോലും. അങ്ങിനെയാണ് നമ്മുടെ 'കരവീരൻ' ജനിച്ചത്."

നീരു ഉച്ചത്തിൽ പ്രഖ്യാപിച്ചു– "ഇവൻ എൻെറ മകനാണ്. എൻെറ നീമയുടെ ഓമനമകൻ". സദസ്യർ ചിരിച്ചു.

കാസി ഗംഭീരഭാവത്തിൽ ബാലനോട് ചോദിച്ചു:–
"നിന്റെ അച്ഛനാരാണ്?"

"നെയ്ത്തുകാരൻ നീരു."

"അപ്പോൾ മുസ്ലീമിന്റെ മകൻ തന്നെ ?"

"നാ ഹിന്ദു നാ മുസ്ലീം."

ന്യായാധിപന് കലശലായ കോപംവന്നു. അദ്ദേഹം ബാലന്റെ മുമ്പിലേയ്ക്ക് ചാടിവീണു. കൈയ്യ് ഉയർത്തി അവന്റെ ചെള്ളക്കടിച്ചു. "ഇപ്പോൾ ഇതിരിക്കട്ടെ". അതാണ് കാസി നൽകിയ ശിക്ഷ. ജനക്കൂട്ടത്തിന് തൃപ്തിയായി.

നീരു മകനെ എടുത്തുയർത്തി മാറോടണച്ചു. കൊച്ചുകബീർ കൂസലില്ലാതെ പറഞ്ഞു:– 'ഹിന്ദു കഹും തോ മേം നാഹിം, മുസൽമാൻഭീ നാഹിം.'

## 2 ഈശ്വര അള്ളാ തേരേ നാം

"നെയ്ത്തറി ശബ്ദിച്ചുകൊണ്ടിരുന്നു."

കബീർ പാടുകയാണ്:—

പോഥീ പഢ് പഢ് ജഗ മുവാ

പണ്ഡിത ഭയാ ന കോയ്

(ഗ്രന്ഥങ്ങൾ വായിച്ചു വായിച്ച് ആയുസ്സ് പാഴാക്കിയതുകൊണ്ട് പണ്ഡിതനാവുകയില്ല.)

'കബീർ' അച്ഛന്റെ ശബ്ദം ഉയർന്നുകേട്ടു. പാടിപ്പാടി അവൻ സ്വയം മറന്നുപോകാറുണ്ട്. അപ്പോഴെല്ലാം അച്ഛൻ വിളിക്കുക പതിവാണ്. തറിയുടെ ശബ്ദത്തിന് ഒരു താളക്രമമുണ്ട്. അത് പിഴയ്ക്കുമ്പോഴെല്ലാം ആ പഴയ നെയ്ത്തുകാരന് ഊഹിക്കുവാൻകഴിയും—മകൻ മറ്റൊരു ലോകത്തിലേയ്ക്ക് പ്രവേശിക്കുകയാണെന്ന്. ഉടൻ അയാൾ വിളിക്കും–'കബീർ'. അവൻ സ്വപ്നലോകത്തിൽനിന്ന് മടങ്ങി വരും.

അന്നും അയാൾ വിളിച്ചു. അവൻ ഞെട്ടി ഉണർന്നു. ശബ്ദം വീണ്ടും താളനിബദ്ധമായി.

മദ്ധ്യാഹ്നത്തിനുമുമ്പേ ആ വസ്ത്രം പൂർത്തിയാവണം. പിന്നീട് എത്രനേരം നടന്നാലാണ് അതൊന്നു വിററഴിക്കുവാൻ കഴിയുക? എത്രയെത്ര തെരുവുകളിലൂടെ അലയണം. സായാഹ്നമാവുമ്പോഴേയ്ക്ക് വില പേശലിനുള്ള വാശിയും കുറയും. ഒടുവിൽ ആർക്കെങ്കിലും നിസ്സാരവിലയ്ക്ക് അത് കൊടുക്കേണ്ടിവരും. എത്ര വൈകിയാലും

മകൻ പണവുമായി എത്തുമെന്ന പ്രതീക്ഷയിൽ നീരുവും നീമയും കാത്തിരിക്കും. അതെല്ലാം അവനോർമ്മയുണ്ട്. അവൻ അതിവേഗം നെയ്തുതുടങ്ങി. വീണ്ടുമവൻ പാടി—

"തൂ തൂ കര്ത്താ തൂ ഭയാ
മുഝ് മേം രഹീ ന ഹൂം"

ISLAM HIGH SCHOOL

(രാമനെന്ന് നിരന്തരം ജപിച്ച് ജപിച്ച് ഞാൻ രാമനായി മാറുന്നു. എന്നിലെ ഞാനെന്നഭാവം എങ്ങോ പറന്നുപോയി.)

നെയ്ത്തുതറി നിശ്ചലമായി. നീരു ചോദിച്ചു. "കബീർ, നീ എന്തു ചെയ്യുന്നു?"

ഉത്തരമില്ല. അയാൾ വീണ്ടും വിളിച്ചു. അപ്പോഴാണ് നീമ ഓടി എത്തിയത്. അവൾ ആകെ പരിഭ്രമിച്ചിരുന്നു. കാര്യമെന്തെന്ന് നീരുവിന് ഊഹിക്കുവാൻ കഴിഞ്ഞു. അയാൾ തറിക്കരുകിലേക്ക് നടന്നു. പിന്നാലെ നീമയും.

ആ കാഴ്ച കണ്ട് നീരു ഒരു നിമിഷം ചിന്താമഗ്നനായി നിന്നു. നീമയുടെ മുഖം വിവർണ്ണമായിരുന്നു. ഭർത്താവിന്റെ ശാന്തത അവൾക്ക് അസഹ്യമായി തോന്നി. നീരു അത് ഗ്രഹിച്ചു. ഇനി വൈകിക്കൂടാ. അവൾ ഉച്ചത്തിൽ കരഞ്ഞേക്കും.

അയാൾ സാവധാനം മകനെ സമീപിച്ചു. ബാഹ്യലോകവുമായി ഒരു ബന്ധവുമില്ലെന്ന ഭാവത്തിൽ അവൻ നിശ്ചേഷ്ടനായി ഇരിക്കുകയാണ്. കണ്ണുകൾ നിറഞ്ഞു തുളുമ്പുന്നു കവിളുകളിലൂടെ അശ്രുബിന്ദുക്കൾ ഒലിച്ചിറങ്ങുന്നു. എങ്കിലും അധരങ്ങളിൽ നേരിയ പുഞ്ചിരിയുണ്ട്. മകനെ ചെറുതായൊന്നു കുലുക്കീട്ട് അയാൾ വാൽസല്യ

ത്തോടെ വിളിച്ചു– 'കബീർ' അവൻ ഉണർന്നു. നിമക്ക് ആശ്വാസമായി.

ചിലപ്പോൾ ആകാശത്തേക്ക് നോക്കുമ്പോഴും അവൻ സ്വയം മറന്നുപോകാറുണ്ട്. പറന്നുപോകുന്ന മേഘശകലങ്ങളോടൊപ്പം ആ ബാലൻ സഞ്ചരിക്കും. ആകാശനീലിമയിൽ അവന്റെ ഭാവന ലയിച്ചു.

സ്വപ്നലോകത്തിൽ മാത്രമല്ല കബീർ ജീവിച്ചത്. കൂട്ടുകാരോടൊപ്പം ഉച്ചത്തിൽ പാടിക്കൊണ്ട് തെരുവിൽ നൃത്തം ചെയ്യാൻ അവനിഷ്ടമായിരുന്നു. ദുഃഖിതരുടെ കണ്ണുനീർ തുടയ്ക്കുന്നതിലും അവൻ ആനന്ദം കണ്ടെത്തി രോഗികളെ ആശ്വസിപ്പിക്കുവാൻ അവരുടെ കുടിലുകളിൽ ഓടിയെത്തും. ദരിദ്രർക്കുവേണ്ടി എന്തും ത്യജിക്കുവാൻ ഒരുക്കമായിരുന്നു.

"മസീ കാഗദ് ഛുവോ
നഹിം കലം ഗഹ്യോ നഹിം ഹാഥ്."

മഷിയും കടലാസും പേനയും ഒന്നും കൈ കൊണ്ടു തൊട്ടിട്ടില്ലെന്ന് പറയുവാൻ കബീർ മടിക്കുന്നില്ല. പക്ഷേ നിരക്ഷരനായ ആ ബാലനെ പണ്ഡിതന്മാർക്കു ഭയമായിരുന്നു.

ഓരോ മതത്തിനും ഓരോ ഈശ്വരൻ ഉണ്ടെന്ന ധാരണ അബദ്ധമാണെന്ന് കബീർ വിശ്വസിച്ചു. പണ്ഡിതന്മാരാണ് ഈശ്വരനെക്കുറിച്ച് തെററായ വ്യാഖ്യാനങ്ങൾ സൃഷ്ടിക്കുന്നത്. രാമനും രഹീമും രണ്ടാണെന്ന് ഇവർ പഠിക്കുന്നു.

ഈ പണ്ഡിതന്മാരെ നോക്കി കബീർ പറഞ്ഞു– "ഈശ്വരൻ ഒന്നേയുള്ളു. 'രാമ'നെന്നതിന് പകരം 'രഹീം' എന്ന് പറഞ്ഞതുകൊണ്ട് ഈശ്വരൻ വ്യത്യസ്തനാവുക

യില്ല. റംസാൻ വ്രതം നോററുകൊണ്ട് പശ്ചിമ ദിക്കിന് അഭിമുഖമായി നിന്ന് മുസ്ലീങ്ങൾ ഈശ്വരനെ വണങ്ങുന്നു. ഏകാദശിവ്രതം അനുഷ്ഠിച്ചുകൊണ്ട് കിഴക്കോട്ടു നോക്കി നിന്ന് ഹിന്ദുക്കൾ ഭജിക്കുന്നതും അതേ ഈശ്വരനെ തന്നെയാണ്.''

ഉച്ചനീചത്വങ്ങൾ ഭാവിക്കുന്നവരെയും ആ ബാലൻ വിമർശിച്ചു. "ഒരേ ഈശ്വരനിൽ നിന്നുതന്നെയാണ് മനുഷ്യൻ ജനിക്കുന്നത്. അവരുടെ ഉള്ളിൽ ഒരേ ഈശ്വരൻ തന്നെ നിവസിക്കുന്നു. സമാനങ്ങളായ ശരീരധർമ്മങ്ങളാണ് ബ്രാഹ്മണനും ശൂദ്രനും ഉള്ളത്. രക്തചംക്രമണം, ശ്വാസോച്ഛ്വാസം എന്നിവയെ ഉച്ചനീചത്വങ്ങൾ ബാധിക്കുന്നതേയില്ല. പഞ്ചഭൂതനിർമ്മിതമാണ് മനുഷ്യദേഹം മരണശേഷം അത് പഞ്ചഭൂതങ്ങളിൽ ലയിക്കുന്നു."

സമസൃഷ്ടങ്ങളെ ഹിന്ദുവെന്നോ മുസ്ലീമെന്നോ വേർതിരിച്ചു കാണുന്ന പണ്ഡിതന്മാരിൽ ഒരുവനാകാത്തതിൽ കബീറിനു വലുതായ ആശ്വാസം തോന്നി. ആ ബാലൻ പറഞ്ഞു:– "ഈശ്വരനോട് ഞാൻ നന്ദിയുള്ളവനാണ്. എന്റെ സഹോദരരെ സമദൃഷ്ടിയോടെ കാണുവാനുള്ള കഴിവ് എനിക്കു തന്നുവല്ലോ.''

പണ്ഡിതന്മാരും പുരോഹിതന്മാരും ക്ഷോഭിച്ചില്ലകി നിരക്ഷരനായ ഒരു ദരിദ്ര ബാലനാണ് അവരെ വെല്ലുവിളിച്ചിരിക്കുന്നത്. അതവർക്ക് സഹിക്കുവാൻ കഴിഞ്ഞില്ല. അവനുമായി തർക്കിച്ചപ്പോഴെല്ലാം അവർക്ക് പരാജയമാണുണ്ടായത്.

അവർ അടവൊന്നുമാററി. അവനെ നാട്ടിൽനിന്ന് അടിച്ചോടിക്കുകയല്ലാതെ മററു പോംവഴിയില്ല.

ക്ഷേത്രത്തിൻെറ മുമ്പിൽവച്ച് അവർ അവനെ വള ഞ്ഞു. 'മ്ളേച്ഛ' നെന്ന് അവർ ആക്രോശിച്ചുകൊണ്ടി രുന്നു.

"നീ വിഗ്രഹാരാധനയെ നിഷേധിക്കുന്നുവോ?"

പുരോഹിതന്മാർ കോപാന്ധരായി അലറി.

"ഞാൻ ഈശ്വരനെ നിഷേധിക്കുന്നില്ല." അവൻ സവി നയം പറഞ്ഞു.

"നീ മുസ്ലിമല്ലേ?" അതാണ് അവർക്കറിയേണ്ടത്.

"അല്ല," ഉച്ചത്തിലും ഉറപ്പായും മറുപടിവന്നു. പണ്ഡിതൻമാർക്ക് അൽപം ആശ്വാസമായി. അവർ സ്നേ ഹപുരസ്സരം ചോദിച്ചു:—"കുഞ്ഞേ, നീയൊരു ഹിന്ദുവാണ് അല്ലേ?"

"അല്ലേ അല്ല." അയവുന്നത്ര ഉച്ചത്തിൽ ഉത്തരം നൽകി. അവൻ ആരാണെന്ന് പിന്നീട് അവർ അന്വേഷിച്ചില്ല. കൈയിൽ കിട്ടിയതെല്ലാം എടുത്തുകൊണ്ട് മതഭക്തൻമാർ അവനെ ആക്രമിച്ചു. അവൻ എങ്ങിനെയോ രക്ഷപെട്ടു

പള്ളിയുടെ മുമ്പിൽ എത്തിയപ്പോഴും ഇതേ അനുഭവ മാണ് ഉണ്ടായത്. അവിടെയും ഒരു സംഘം പണ്ഡിതൻമാർ ആക്രമണത്തിന് ഒരുങ്ങിനിൽക്കുന്നു.

"എന്തെടാ, രാമനാമം ജപിക്കുന്നത്?"

"ഞാൻ ഈശ്വരനാമം ജപിക്കുന്നു."

"അപ്പോൾ നീ ഹിന്ദുവാണോ?" അവർ അട്ടഹസിച്ചു.

"അല്ല." വ്യക്തമായി അവൻ മറുപടി നൽകി. അവ രുടെ രോഷം അൽപമൊന്നു തണുത്തു. അവർ മൃദുസ്വര

ത്തിൽ ആരാഞ്ഞു:—"മകനെ നീയൊരു മുസ്ലിമാണ്. അല്ലേ?"

"ഒരിക്കലുമല്ല."

ആ മറുപടി അവരെ വീണ്ടും ക്ഷോഭിപ്പിച്ചു. അവർ കല്ലെറിയുവാൻ തുടങ്ങിയപ്പോൾ നീരു അവിടെ ഓടിയെത്തി. അയാൾ വളരെ പണിപ്പെട്ട് ജനക്കൂട്ടത്തെ ശാന്തമാക്കി.

മകന്റെ ഭാവിയെക്കുറിച്ച് ഓർക്കുമ്പോഴെല്ലാം നീമ കരയുമായിരുന്നു. അവൻ മതനിയമങ്ങൾ ലംഘിക്കുകയാണ്. പുരോഹിതന്മാരെ ധിക്കരിക്കുകയും പണ്ഡിതന്മാരെ പ്രകോപിപ്പിക്കുകയും ചെയ്യുന്നു.

കുടുംബം പട്ടിണിയിലാണെന്ന ചിന്തപോലും ഇല്ലാതെ അവൻ ചിലപ്പോൾ പെരുമാറുന്നു. ഇന്നലെ അവൻ എന്താണ് ചെയ്തത്? പുലരുന്നതിനുമുമ്പേ പുറപ്പെട്ടു. വിൽപനക്ക് ഒരു വസ്ത്രവും ഉണ്ടായിരുന്നു. എത്രയും വേഗം തിരിച്ചെത്താമെന്നു പറഞ്ഞിട്ടാണു പോയത്. സമയം സന്ധ്യയോട് അടുത്തപ്പോൾ കയറിവരുന്നു. കൈയിൽ വസ്ത്രമില്ല. പണവുമില്ല.

അമ്മ മാറത്തടിച്ച് വിലപിച്ചു. അച്ഛൻ നിശ്ശബ്ദനായി നിന്നതേയുള്ളൂ. അമ്മയുടെ ദു:ഖം കണ്ടപ്പോൾ കബീറിനും അൽപം വിഷമം തോന്നി.

അച്ഛൻ ചോദിച്ചു: "വസ്ത്രമെവിടെ?"

കബീർ സത്യം പറഞ്ഞു. ആ കഥ പറയുമ്പോൾ അവന്റെ കണ്ണുകളിൽ ഒരു തിളക്കമുണ്ടായിരുന്നു– ചെയ്യേണ്ടത് ചെയ്തുവെന്ന ചാരിതാർത്ഥ്യം.

കാശിയിലെ ഒരു തെരുവിൽ അനാഥപ്രേതംപോലെ കിടക്കുന്ന ആ വൃദ്ധബ്രാഹ്മണൻെറ ചിത്രം അവൻെറ അന്തർനേത്രങ്ങൾക്ക് മുമ്പിലുണ്ട്. അത് തണുപ്പുകാലമായിരുന്നു. ആ പാവം ആസന്നമരണനായി കിടക്കുകയാണ്. പുതയ്ക്കുവാൻ വസ്ത്രമില്ല. ഒരു ഞരക്കം മാത്രമേ അയാളിൽനിന്ന് പുറപ്പെട്ടിരുന്നുള്ളു.

കബീറിൻെറ കണ്ണുകൾ നിറഞ്ഞു. "മരണവുമായി മല്ലിടുന്ന ഈ മനുഷ്യനുവേണ്ടി എനിക്ക് എന്തു ചെയ്യുവാൻ കഴിയും?" ആ ബാലൻ സ്വയം ചോദിച്ചു. പിന്നീട് മററൊന്നും ആലോചിച്ചില്ല. വിൽപനയ്ക്കുള്ള വസ്ത്രമെടുത്ത് ആ വൃദ്ധനെ പുതപ്പിച്ചു. ദാരിദ്ര്യത്തിൽ ഉഴലുന്ന അച്ഛനമ്മമാരെക്കുറിച്ച് അപ്പോൾ ഓർത്തതേയില്ല. അടക്കാനാവാത്ത ഒരാത്മസംതൃപ്തിയാണ് അവന് അനുഭവപ്പെട്ടത്. വെറും കൈയോടെ വീട്ടിലേയ്ക്കു മടങ്ങി.

ദിവസങ്ങൾ കടന്നുപൊയ്ക്കൊണ്ടിരുന്നു. നെയ്ത്തുതറി ശബ്ദിച്ചു: കബീർ പാടി:—

"കോയീഹിന്ദു കോയീ തുരുക്ക് കഹാവെ
ഏക് സ്സെമീം പർരഹിയേ,
വഹീ മഹാദേവ് വഹീ മുഹമ്മദ്
ബ്രഹ്മാ ആദം കഹിയേ
വേദകിതാബ് പഠേം വേ കുത്ബാ
വേ മൗലാനാ വേ പാണ്ഡേ
വിഗത് വിഗത് കൈ നാം ധരായോ
യക് മാട്ടീ കേ മാംഡേ."

(നിങ്ങൾ ഹിന്ദുവോ മുസൽമാനോ ആയിരിക്കാം. നിങ്ങൾ സഹോദരന്മാരെപ്പോലെ ഈ ഭൂമിയിൽ ജീവിക്കുക. ഈശ്വരനെ മുഹമ്മദെന്നോ മഹാദേവനെന്നോ വിളിക്കുക. നിങ്ങൾ വിളിക്കുന്നത് ഒരേ ഈശ്വരനെത്തന്നെയാണ്. ഗീതയോ ഖുറാനോ വായിച്ചുകൊള്ളുക. അവ ഒരേ ഈശ്വരനെയാണ് തേടുന്നത്. ഈ മൺപാത്രങ്ങളെ നോക്കുക. പേരുകളും രൂപങ്ങളും പലതായിരിക്കാം. ഒരേ മണ്ണിൽ നിന്ന് മെനഞ്ഞെടുത്ത പാത്രങ്ങളാണ് ഇവ.)

# 3 ഗുരുവിനെ അന്വേഷിച്ച്

സമയം അർദ്ധരാത്രിയായി. ഒരു എണ്ണവിളക്ക് മങ്ങിയ പ്രകാശം പരത്തുന്നു.

പണ്ഡിതസദസ്സിൽ മ്ളാനത പരന്നു. പല യുക്തികളും ആലോചിച്ചു. ഒന്നും ഫലിക്കുന്നില്ല. വളരെ നേരം ചർച്ചകൾ നടത്തി. ഒരു തീരുമാനത്തിൽ എത്തുന്നില്ല.

ഇപ്പോൾ അവർ നിശ്ശബ്ദരായി ഇരുന്ന് ചിന്തിക്കുകയാണ്. വിളക്കിന്റെ നേരിയ പ്രകാശംപോലും അവർക്ക് അസഹ്യമായിത്തോന്നി. പരസ്പരം മുഖം കാണാതിരുന്നെങ്കിൽ...... അത്രത്തോളം വിഷാദവും നാണക്കേടുമുണ്ട് ഓരോ മുഖത്തും.

അവനെക്കുറിച്ച് ഓർക്കുന്തോറും കടുത്ത ലജ്ജകൊണ്ട് തലകുനിയുന്നു. എങ്ങിനെ ലജ്ജിക്കാതിരിക്കും? മത പണ്ഡിതൻമാർ അരുളിച്ചെയ്യേണ്ടുന്ന കാര്യങ്ങളാണ് അവൻ നിസ്സാരമായി വിളിച്ചുപറയുന്നത്! ചന്തയിലും നാൽക്കവലയിലും നിന്ന് പ്രസംഗിക്കുന്നു. മരപ്പണിക്കാരും ചെരുപ്പുകുത്തികളും അതു കേൾക്കാൻ തടിച്ചുകൂടുന്നു: മതത്തെയും ഈശ്വരനെയും കുറിച്ചാണ് പ്രസംഗം. പ്രസംഗിക്കുന്നത് നെയ്ത്തുകാരൻ നീരുവിന്റെ മകൻ!

പണ്ഡിതൻമാർ തല പുകഞ്ഞ് ആലോചിച്ചു. അപ്രതീക്ഷിതമായാണ് ആ പ്രഖ്യാപനം ഉണ്ടായത്. "നാം ജയിച്ചു കൂട്ടരെ." അതു പറഞ്ഞയാൾ വിളക്കിന് അരികിലേയ്ക്ക് നീങ്ങിയിരുന്നു. യുദ്ധം ജയിച്ച പടനായകന്റെ ഭാവത്തിൽ തെളിഞ്ഞിരിക്കുന്നു

"അവൻ മുട്ടുകുത്തും" അയാൾ തറപ്പിച്ച് പറയുകയാണ്.

ആ തടിച്ച മനുഷ്യൻ കുടവയർ തടവിക്കൊണ്ട് ഗംഭീരഭാവത്തിൽ വിശദീകരിച്ചു:—"എന്റെ അറിവിൽപെട്ടിടത്തോളം ഇവന് ഒരു ഗുരുവില്ല. ഇവൻ നീരുവിന്റെ മകനാണ്. ഒരു മുസ്ലീം ബാലൻ. ഹിന്ദു സന്ന്യാസിമാർ ഇവന് ശിഷ്യത്വം നൽകുമോ? ഒരിക്കലുമില്ല. ഗുരുവില്ലാത്തവന് ഈശ്വരനെക്കുറിച്ച് പ്രസംഗിക്കുവാൻ അവകാശമില്ല. ഇവൻ ഈ വിഷയത്തിൽ ഉപദേശങ്ങൾ നൽകുവാൻ തുനിഞ്ഞിരിക്കുന്നു! ആരിൽ നിന്നാണ് ഇവന് ശിഷ്യത്വം ലഭിച്ചതെന്ന് നമുക്ക് അറിയണം. ഗുരു ആരെന്ന ചോദ്യത്തിന് ഇവൻ മറുപടിതരണം. നാൽക്കവലയിൽ നിന്നുകൊണ്ട് പ്രസംഗിച്ചുതുടങ്ങുമ്പോൾ ആ ചോദ്യശരം പാഞ്ഞുചെല്ലട്ടെ. അത് ലക്ഷ്യത്തിൽ തറയ്ക്കും. അവൻ നാവടക്കി ഇരുന്നുകൊള്ളും."

ഇത്രത്തോളം ആഴത്തിൽ ചിന്തിച്ച പണ്ഡിതനെ സദസ്യർ ഹൃദയംഗമമായി അഭിനന്ദിച്ചു.

അന്നും പതിവുപോലെ കബീർ നാല്ക്കവലയിൽ എത്തി, പ്രസംഗവും തുടങ്ങി വില്പനയ്ക്കുള്ള വസ്ത്രങ്ങൾ ഒരു ഭാണ്ഡത്തിൽ മുമ്പിലുണ്ട്. കബീർ അകലെയുള്ള ക്ഷേത്രം ചൂണ്ടിക്കാണിച്ചുകൊണ്ട് പറയുകയാണ്:– "അവിടെ ദൈവമില്ല. പുരോഹിതന്മാർ ദൈവത്തെ ഓടിച്ചിരിക്കുന്നു. ദരിദ്രരെക്കുറിച്ചു ചിന്തിക്കാൻ അവർക്കു നേരമില്ല. ജാതി ചിഹ്നങ്ങൾ ധരിക്കുന്നതിലും നല്ല നല്ല ആഹാരങ്ങൾ കഴിക്കുന്നതിലുമാണ് അവർ ശ്രദ്ധിക്കുന്നത്.

എള്ളിൽ എണ്ണയെന്നപോലെ ഈശ്വരൻ എങ്ങും നിറഞ്ഞിരിക്കുന്നു. അവിടുന്ന് നമ്മുടെ ഉള്ളിലുണ്ട്. പുരോഹിതന്റെ മുമ്പിലല്ല. അവിടെ ഒരു വിഗ്രഹം മാത്രമേയുള്ളു.

“പാഹൻ പുജൈ ഹരി മിലൈ
തോം മേം പുജും പഹാഡ്
താതേ യേ ചാക്കി ഭലി
പീസിഖായ് സംസാർ.”

(ഒരു ശിലാഖണ്ഡത്തെ പൂജിച്ചാൽ ഈശ്വരനെ ലഭിക്കുമെങ്കിൽ ഞാനൊരു മഹാപർവ്വതത്തെ പൂജിക്കും. കല്ലിനെ പൂജിക്കുന്നതിൽ താത്പര്യമുണ്ടെങ്കിൽ തിരികല്ലിനെ പൂജിക്കുകയാണു വേണ്ടത്. ധാന്യം പൊടിക്കാൻ അത് പ്രയോജനപ്പെടും.)

ഉള്ളിലുള്ള ദൈവത്തെ അറിയാതെ പുണ്യസ്ഥലങ്ങൾ തേടി നടക്കുന്നതെന്തിന്?

“കസ്തൂരി കുണ്ഡലി ബസൈ
മൃഗഢുംഢൈവൻമാഹിം”

(സ്വന്തം ദേഹത്തിൽനിന്നു പ്രസരിക്കുന്ന സുഗന്ധത്തിന്റെ ഉറവിടം തേടി കസ്തൂരിമാൻ കാടാകെ അലയുന്നു.)

കബീർ മുസ്ലീംദേവാലയത്തിലേക്കു നോക്കിക്കൊണ്ടു തുടർന്നു:- “അവർ അല്ലാഹുവെ മറന്നിരിക്കുന്നു. അല്ലാഹുവിന്റെ മക്കളെ സ്നേഹിക്കാതെ അല്ലാഹുവെ വിളിക്കുന്നതെന്തിന്? എന്തിനിത്ര ഉച്ചത്തിൽ പ്രാർത്ഥിക്കുന്നു? ഈശ്വരൻ ബധിരനാണോ?”

കബീർ മതകലഹത്തെ പരാമർശിച്ചത് ഇങ്ങനെയാണ്.

“ഹിന്ദു കഹത് ഹൈ രാമ് ഹമാരാ,
മുസൽമാൻ രഹിമാനാ
ആപ്പസ്മേം ദോവു ലരി ലരി മുയേ
മരമ് ന കാഹു ജാനാ.”

(രാമനെ ശ്രേഷ്ഠനാക്കുവാനുള്ള ശ്രമത്തിൽ ഹിന്ദു നശിക്കുന്നു. അല്ലാരഹീമിന് മഹത്വം നൽകുവാനുള്ള ശ്രമത്തിൽ മുസ്ലീം നശിക്കുന്നു. രാമനും രഹീമും ഒരേ ഈശ്വരൻ തന്നെയെന്ന സത്യം അവർ ഗ്രഹിക്കുന്നില്ല.)

കബീറിന്റെ വാക്യകൾ ഗ്രാമവാസികൾ ശ്രദ്ധിച്ചു കേട്ടു. പലരും പറയാൻ ഭയപ്പെട്ടിരുന്ന കാര്യങ്ങൾ അദ്ദേഹം ധൈര്യമായി പറയുന്നു അവരെ സ്നേഹത്തിലേക്കും സഹോദര്യത്തിലേയ്ക്കും നയിക്കുവാനാണ് അദ്ദേഹം ശ്രമിക്കുന്നത്..

സത്യത്തിന്റെ പാതയിലൂടെ മാത്രം സഞ്ചരിക്കുവാൻ അദ്ദേഹം അവരെ ആഹ്വാനം ചെയ്തു. അതു വളരെ പ്രയാസമുള്ള കാര്യമാണ്. ഒരു കഠിനതപസ്സാണത്. ആ തപസ്സിൽനിന്ന് ഇളകരുത്. ഈശ്വരൻ ഒന്നേയുള്ളുവെന്ന സത്യത്തിൽ ഉറച്ചുനിൽക്കണം. ഓരോ മതത്തിനും ഓരോ ഈശ്വരനുണ്ടെന്ന വിശ്വാസം അസത്യമാണ്. ഈ അസത്യത്തിൽ വിശ്വസിക്കുന്നതാണ് എല്ലാ കലഹങ്ങൾക്കും കാരണം. കരുണാമയനായ ഈശ്വരന്റെ പേരിൽ രക്തപ്പുഴ ഒഴുക്കുന്നു!

"സാംച് ബരാബർ തപ നഹിം
ഝൂഠ് ബരാബർ പാപ്
ജാകേ ഹിരദൈ സാംച് ഹൈ
താകേ ഹിരദൈ ആപ്."

(സത്യത്തോളം ശ്രേഷ്ഠമായ തപസ്സില്ല അസത്യത്തോളം നീചമായ പാപമില്ല. സത്യംകൊണ്ട് ഹൃദയം നിർമ്മലമാകുമ്പോൾ അവിടെ ഈശ്വരചൈതന്യം താനേ ഉദിക്കും.)

അസത്യത്തിൽ ജനങ്ങൾ വിശ്വാസം അർപ്പിക്കുന്നതു കണ്ട് കബീർ പറഞ്ഞു:—

"സാധോ ദേഖ ജഗബൗരാനാ
സാംച് കഹോ തോ മാരൻ ധാവൈ
ഝൂഠേ ജഗപതിയാനാ"

(ഇതെന്തൊരു ഭ്രാന്തുപിടിച്ച ലോകമാണ്! സത്യം പറയുന്നവനെ കൊന്നേ അടങ്ങൂ. അസത്യം പറയുന്നവനെ പൂജിക്കുന്നു!)

ആ വാക്കുകളുടെ അർത്ഥം എല്ലാവർക്കും മനസ്സിലായി.

അപ്പോൾ പിന്നിൽ ഒരു ബഹളം. കബീർ അവിടേയ്ക്കു നോക്കി. ഒരു തടിച്ച മനുഷ്യൻ ശ്രോതാക്കളെ തള്ളി നീക്കിയിട്ട് മുമ്പോട്ടുവരുന്നു. അയാൾക്ക് എന്തോ പറയുവാനുണ്ട്.

കബീറിന്റെ നേരെ വിരൽ ചൂണ്ടിക്കൊണ്ട് അയാൾ ചോദിച്ചു:- "ആരാണ് നിന്റെ ഗുരു?" കബീർ മിണ്ടിയില്ല. ആ ചോദ്യം എത്രയോ തവണ അദ്ദേഹം സ്വയം ചോദിച്ചതാണ്. ഒരു ഉത്തരം കിട്ടാതെ എത്രയോ രാവുകൾ ഉറങ്ങാതെ കഴിച്ചുകൂട്ടി. ഗുരുവിന്റെ അനുഗ്രഹം ലഭിക്കാത്തവന് ഉപദേശങ്ങൾ നല്കുവാൻ അർഹതയില്ല. അവന്റെ അറിവ് അപൂർണ്ണമാണ്. സ്വന്തം അറിവ് ഫലപ്രദമായി അന്യരിലേയ്ക്കു പകരാനും സാദ്ധ്യമല്ല. ഇത് പരമ്പരാഗതമായ വിശ്വാസമാണ്. കബീറിലും ആ വിശ്വാസം സ്വാധീനം ചെലുത്തിയിരുന്നു. ഗുരുവിൽ നിന്ന് ഇപ്പോൾ ഉയർന്ന ചോദ്യം ഓരോ നിമിഷവും പ്രതീക്ഷിച്ചുകൊണ്ടുതന്നെയാണ്

കബീർ ജനങ്ങളോട് സംസാരിച്ചിരുന്നത്. പ്രതീക്ഷിച്ചതു പോലെ സംഭവിച്ചിരിക്കുന്നു. ഇനിയും ഇതേ ചോദ്യം എല്ലാ യിടത്തും ഉയരും.

പണ്ഡിതൻ ശബ്ദമുയർത്തി– "നീ ആരുടെ ശിഷ്യ നാണെന്നാണ് ചോദിച്ചത്. മറുപടിനൽകൂ."

കബീറിന് എന്തോ പറയണമെന്നുണ്ട്. പക്ഷേ, നാവന ങ്ങുന്നില്ല.

"നീ രാമാനന്ദനോളം കേമനല്ലല്ലോ. രാമാനന്ദനും ഒരു ഗുരുവുണ്ടായിരുന്നു. രാഘവാനന്ദജി. മനസ്സിലായോ?"

കബീർ ശബ്ദിച്ചില്ല. അയാളുമായി തർക്കിക്കുന്ന തെന്തിന്? അയാൾ ആരുമാവട്ടെ. സത്യമല്ലേ പറയുന്നത്? അയാളെ എതിർത്താൽ അസത്യത്തിൻെറ ഭാഗം പിടിക്കേ ണ്ടിവരും. അതു പാടില്ല. അസത്യത്തോളം വലുതായ പാപ മില്ല.

കബീർ നാലുപാടും നോക്കി. പണ്ഡിതൻ സ്ഥലം വിട്ടിരുന്നു. ജനങ്ങളും ഓരോരുത്തരായി പൊയ്ക്കഴിഞ്ഞു. കബീർ പതുക്കെ ഭാണ്ഡവുമെടുത്ത് വീട്ടിലേയ്ക്കു നടന്നു.

വീട്ടിൽ എത്തിയ ഉടൻ കബീർ അച്ഛനോടു ചോദിച്ചു:– "രാമാനന്ദൻ എവിടെയാണ്?"

"അദ്ദേഹം കാശിയിൽത്തന്നെയാണ്. മണികർണ്ണികാഘ ട്ടത്തിന് അടുത്ത്."

"ഇവിടെനിന്നു വളരെ ദൂരമുണ്ടോ?"

"അത്ര അടുത്തല്ല. ഒരു ദിവസത്തെ വഴിയുണ്ട്."

"അദ്ദേഹം ഒരു ദിവ്യനാണോ?"

"അതേയതേ, ഒരു വലിയ ദിവ്യൻ. എന്താ നീ ഇതൊക്കെ ചോദിക്കുന്നത്? എന്താ നിനക്കൊരു വല്ലായ്മ?" നീരുവിന്റെ മനസ്സിൽ പല സംശയങ്ങളും ഉണ്ടായി.

"ഒന്നു കാണാനൊരു മോഹം." അത്രയും പറഞ്ഞിട്ട് കബീർ നിശ്ശബ്ദനായി ഇരുന്നു.

തന്റെ ഭാര്യ പറയാറുള്ളത് അപ്പോൾ നീരുവിന് ഓർമ്മവന്നു. മകൻ സന്ന്യസിക്കുമെന്നാണ് അവൾ ഭയപ്പെടുന്നത്. അങ്ങിനെ സംഭവിച്ചാൽ അവൾ ആത്മഹത്യ ചെയ്യുമത്രെ. നീരു ഒന്നു നടുങ്ങി. മകന്റെ ശ്രദ്ധ ഭക്തിയിലേയ്ക്ക് തിരിച്ചുവിട്ടത് അയാളായിരുന്നുവല്ലോ. മകൻ സന്ന്യസിക്കുവാനാണോ ഭാവം? നീമ ഇതറിഞ്ഞാൽ ആ നിമിഷം അവൾ ഹൃദയംപൊട്ടിമരിക്കും. കബീർ അങ്ങനെ പോകുമോ? അടിസ്ഥാനമില്ലാത്ത ഈ ഭയമെന്തിന്? ഇല്ല. ഒരിക്കലും അവൻ പോവുകയില്ല. എല്ലാം മറക്കുവാൻ ശ്രമിച്ചുകൊണ്ട് നീരു പ്രാർത്ഥനയിൽ മുഴുകി.

ആ രാത്രി അത് സംഭവിച്ചു. ആ ദുഃഖം നീമയ്ക്ക് സഹിക്കേണ്ടിവന്നു. കബീർ വീട് ഉപേക്ഷിച്ചു.

രാമാനന്ദനെ അന്വേഷിച്ച് ആ യുവാവ് മണികർണ്ണികാഘട്ടത്തിലേക്ക് നടന്നു. ഒരു പകലും രാവും നടന്നു. വിശപ്പും ദാഹവും അറിഞ്ഞില്ല. മുള്ളുകൾ തറച്ച് കാൽ വെള്ള മുറിഞ്ഞു. നടന്നുകൊണ്ടേയിരുന്നു.

അടുത്ത ദിവസം പുലരുന്നതിനുമുമ്പേ മണികർണ്ണികാഘട്ടത്തിൽ എത്തി. ഗംഗയുടെ കളകളം കാതിൽ അലച്ചു.

കുഞ്ഞോളങ്ങൾ തുള്ളികൊണ്ടിരുന്നു. ജലപ്പരപ്പിൽ ചക്രവാളത്തിലെ വർണ്ണഭംഗി പ്രതിഫലിച്ചു. ഗംഗ പ്രശാന്തമായി ഒഴുകുന്നു.

അതാണ് മണികർണ്ണികാഘട്ടം. അവിടെ നിന്നു നോക്കി യാൽ രാമാനന്ദന്റെ ആശ്രമം കാണാം. രാമാനന്ദന്റെ ആശ്രമം!

"ഞാനൊരു മുസ്ലീം ബാലൻ. ആശ്രമത്തിലേയ്ക്കു കടന്നാൽ–?" ആശങ്ക തോന്നിയെങ്കിലും കാലുകൾ ചലി ക്കുന്നുണ്ട്. കബീർ ആശ്രമത്തിന്റെ മുമ്പിൽ എത്തി ക്കഴിഞ്ഞു.

പ്രഭാതപൂജ നടക്കുകയാണ്. മന്ത്രധ്വനികൾകൊണ്ട് അവിടമെങ്ങും മുഖരിതമായിരുന്നു. ഹോമകുണ്ഡത്തിൽ നിന്ന് പൊന്തിയ ധൂപവലയങ്ങൾ അന്തരീക്ഷത്തിൽ ഒഴുകി നടന്നു. വായുവിൽ തങ്ങിനിന്ന സുഗന്ധം അവനിൽ ഒരു ദിവ്യാനുഭൂതി പകർന്നു.

എപ്പോഴാണ് ആശ്രമമുററത്തേയ്ക്കു പ്രവേശിച്ചതെ ന്ന് കബീറിന് നിശ്ചയമില്ല. ഒന്നുമാത്രം അറിയാം. ഇപ്പോൾ ആശ്രമമുററത്താണ്. കാഷായവസ്ത്രധാരിക ളായ ഒരുസംഘം ദീർഘകായന്മാർ ആ യുവാവിനെ റ ഉഞ്ഞി രിക്കുന്നു!

കബീർ അവരുടെ മുഖത്തേയ്ക്കു നോക്കി. കോപം കൊണ്ടു ജ്വലിക്കുന്ന മുഖങ്ങൾ! സ്വന്തം ഗ്രാമത്തിൽ കണ്ട അതേ മുഖങ്ങൾ. 'മ്ലേഛൻ' അവിടെ കേട്ടുപരിച യിച്ച അതേ വിളികൾ! അതേ ക്രൗര്യം, അതേ ഭ്രാന്ത്!

കബീർ പറഞ്ഞു:– "എനിക്കു ഗുരുദേവനെ കാ ണണം."

"ശുരുദേവനെയോ!" അവർ ഉറക്കെ ചിരിച്ചു.

"സഹോദരന്മാരേ, ഞാനൊരു മനുഷ്യനാണ്. ഹിന്ദുവുമല്ല, മുസ്ലീമുമല്ല. എനിക്ക് രാമാനന്ദനെ കാണണം."

അവർ തടഞ്ഞു. അയാൾ തള്ളിക്കയറി "എനിക്കു രാമാനന്ദനെ കാണണം."

പിന്നീട് ഒരു നിമിഷത്തിനുള്ളിൽ എല്ലാം നടന്നു. പിന്നിൽ നിന്നൊരു കുറുവടി ഉയർന്നു. ആ ശിരസ്സിൽ അതാഞ്ഞുപതിച്ചു. കാഷായവസ്ത്രങ്ങളിൽ ചോരത്തുള്ളികൾ തെറിച്ചുവീണു.

# 4. ഗുരുഭക്തി

"മാറി നില്ക്കുവിൻ. ആ പാവത്തിനെ തല്ലുന്നത് എന്തിന്?" ആ ശബ്ദം കേട്ട് അവർ മാറിനിന്നു. ആശ്രമത്തിൽ നിന്നിറങ്ങിവന്ന താപസൻ കബീറിനെ സമീപിച്ചു.

അത് രാമാനന്ദനാണ്! വൃദ്ധനെങ്കിലും ജരബാധിക്കാത്ത ശരീരം, തങ്കനിറം, ദിവ്യചൈതന്യം വിളയാടുന്ന മുഖം, കാരുണ്യം വഴിയുന്ന കണ്ണുകൾ.

കബീർ കൈകൂപ്പിനിന്നു. അവന്റെ മുറിവുകളിൽ രക്തം ഉണങ്ങിപ്പിടിച്ചിരിക്കുന്നു. ശരീരം പുകയുന്നുണ്ടെങ്കിലും മനസ്സിന് കുളിർമ്മതോന്നി.

രാമാനന്ദൻ കൈകൾ നീട്ടി. അവൻ ശിരസ്സ് കുനിച്ചു. അവന്റെ മൂർദ്ധാവിൽ അദ്ദേഹം സ്പർശിക്കാൻ തുടങ്ങുകയാണ്.

"അവനെ തൊടരുതേ." സന്ന്യാസിമാർ ഒരേ സ്വരത്തിൽ വിളിച്ചുപറഞ്ഞു. കൈകൾ പിൻവലിച്ചുകൊണ്ട് രാമാനന്ദൻ ചോദിച്ചു:– "എന്തുകൊണ്ട്?"

"ഗുരോ ഇവൻ മ്ലേച്ഛനാണ്."

അദ്ദേഹം ആ യുവാവിനെ ശരിക്കൊന്നു നോക്കി.

"കഷ്ടം! അവനെ നിങ്ങൾ വല്ലാതെ പ്രഹരിച്ചു." അദ്ദേഹം അനുകമ്പയോടെ പറഞ്ഞു.

"പ്രഭോ! ഇവൻ ആശ്രമം അശുദ്ധമാക്കാൻ തുടങ്ങി. അകത്തു കടക്കുവാൻ തന്നെയാണ് ശ്രമിച്ചത്. ഞങ്ങളെ തള്ളിമാററിക്കൊണ്ട് കുതിക്കുകയായിരുന്നു".

ഒരു വലിയ ആപത്ത് ഒഴിവാക്കിയെന്ന മട്ടിൽ അവർ സംസാരിച്ചു. രാമാനന്ദൻ അത് ശ്രദ്ധിച്ചില്ല. അദ്ദേഹം കബീറിനോടു ചോദിച്ചു:- "എന്താ നിനക്കു വേണ്ടത്?"

"ഞാൻ അങ്ങയെ ദർശിക്കുവാനാണ് വന്നത്. അങ്ങയെക്കാൾ ശ്രേഷ്ഠനായ ഒരാചാര്യൻ ഇന്നു ഭാരതത്തിലില്ല. അവിടുന്ന് എനിക്കു ശിഷ്യത്വം നൽകണം. എന്നെ അനുഗ്രഹിക്കണം." കബീർ ഗദ്ഗദത്തോടെ അറിയിച്ചു.

"നിന്റെ പേരെന്താ?" ആ ചോദ്യം കേട്ട് അവൻ രോമാഞ്ചമണിഞ്ഞു. രാമാനന്ദനാണ് ചോദിക്കുന്നത്!

'കബീർ'

"അച്ഛന്റെ പേര്?"

"നെയ്ത്തുകാരൻ നീരു."

"ജലാഹാ വർഗ്ഗത്തിൽപ്പെട്ട മ്ലേച്ഛൻ". അവർ ഒരു വിശദീകരണം നൽകി.

രാമാനന്ദൻ ചിന്താമഗ്നനായി നിന്നു. അവന് ശിഷ്യത്വം നൽകുക! ജുലാഹാ വർഗ്ഗത്തിൽപ്പെട്ട ഒരുവനെ ആശ്രമത്തിൽ താമസിപ്പിക്കുക! അതു നടപ്പില്ല. അദ്ദേഹം തിരിഞ്ഞു നടന്നു.

"കടക്കു പുറത്ത്." സന്ന്യാസിമാർ മറ്റൊരാക്രമണത്തിന് തയാറെടുക്കുന്നു. അവനെ അവർ തള്ളി പുറത്താക്കി, കതകുകൾ വലിച്ചടച്ചു. അന്തരീക്ഷത്തിൽ അപ്പോഴും സുഗന്ധം വ്യാപിച്ചിരുന്നു. കബീറിന് ശ്വാസം മുട്ടലാണ് അനുഭവപ്പെട്ടത്.

* * * * * * *

ഏഴര വെളുപ്പുള്ളപ്പോൾ രാമാനന്ദൻ ഗംഗാസ്നാനത്തിനു പുറപ്പെട്ടു. മണികർണ്ണികാഘട്ടത്തിൽ എത്തി, ഏതാനും കൽപടവുകൾ ഇറങ്ങിയതേയുള്ളൂ. അദ്ദേഹം ഞെട്ടി പുറകോട്ടുമാറി. "രാമ, രാമ," ആരുടെയോ തലയ്ക്കു ചവിട്ടിയിരിക്കുന്നു രാമനാമം ജപിച്ചുകൊണ്ട് അദ്ദേഹം കൽപടവിലേയ്ക്കു നോക്കി. അവിടെ കിടന്ന മനുഷ്യൻ പിടഞ്ഞെഴുന്നേററ് ഇങ്ങനെ അറിയിച്ചു:– "പ്രഭോ! അവിടന്ന് അടിയന് രാമനാമം ഉപദേശിച്ചിരിക്കുന്നു."

"വേദനിച്ചുവോ?, ഞാൻ നിങ്ങളുടെ തലയ്ക്കു ചവിട്ടി."

"അങ്ങയുടെ ചവിട്ടേൽക്കുവാൻ മാത്രമാണ് ഈ കൽപടവിൽ ഞാൻ കിടന്നത്. ആ പാദപാംസുക്കൾ എൻെറ ശിരസ്സിൽ അണിയുവാൻ വേണ്ടി. എൻെറ ജന്മം സഫലമായി."

"രാമ, രാമ."

"എനിക്ക് ഗുരുവിനെ ലഭിച്ചു" സന്തോഷാധിക്യത്താൽ ഒരു ശിശുവിനെപ്പോലെ അവൻ തുള്ളിച്ചാടി

"നിങ്ങൾ ആരാണ്?"

"കബീർ"

"ഇന്നലെ ആ പേരുള്ള ഒരാൾ———"

"ഇന്നലെ ഞാൻ ആശ്രമത്തിൽ വന്നിരുന്നു"

"എൻെറ ശിഷ്യന്മാർ നിന്നെ വല്ലാതെ ഉപദ്രവിച്ചു." രാമാനന്ദൻെറ ശബ്ദം ഇടറിയിരുന്നു. അദ്ദേഹം വാൽസല്യപുരസ്സരം അവൻെറ ചുമലിൽ കൈവച്ചു. കബീർ ഒരു പുതിയ മനുഷ്യനായി മാറുകയാണ്. രാമാനന്ദനിലും അത്ഭുതകരമായ ചില മാററങ്ങൾ വന്നിരുന്നു.

അവന്റെ പുറം തലോടിക്കൊണ്ട് അദ്ദേഹം രാമനാമം ജപിച്ചു. ആ ദിവ്യമന്ത്രം അവന് അവാച്യമായ ആനന്ദം നൽകി. ദേഹത്തിന് ഏററ ക്ഷതങ്ങൾ അപ്രത്യക്ഷമായി.

കബീർ പാടി:—

സത് ഗുരു കീ മഹിമാ അനന്ത്
അനന്ത് കിയാ ഉപഗാർ
ലോചൻ അനന്ത് ഉഘാടിയാ
അനന്ത് ദിഖാവൺ ഹാർ.

(അനന്തമല്ലോ ഗുരുവിൻമഹത്ത്വം
അനന്തമിച്ചെയ്തുപകാരമോർക്കിൽ
തുറന്നിതുൾക്കണ്ണവിടുന്നെനിക്കായ്
തരുന്നു ഹാ ബ്രഹ്മരസാനുഭൂതി.)

"നീ മധുരമായി പാടുന്നു നല്ല കവിത. ആരുടെ കവിതയാണ്?"

"ഗുരുദേവന്റെ അനുഗ്രഹം എന്നെ കവിയാക്കി".

"നീ കവിതന്നെ സംശയമില്ല." അവനെ ആശ്ലേഷിച്ചുകൊണ്ട് അദ്ദേഹം പ്രവചിച്ചു:- "കബീർ. നീ വലിയവനാകും. നിന്റെ വാക്കുകൾക്ക് ശക്തിയും അർത്ഥപുഷ്ടിയും ഉണ്ടാകും."

* * * *

ആശ്രമത്തിൽ ഒരു അതിഥി വരുമെന്ന് രാമാനന്ദൻ ശിഷ്യന്മാരോടു പറഞ്ഞു. ആശ്രമകവാടത്തിൽവച്ചുതന്നെ അദ്ദേഹത്തെ സ്വീകരിക്കണം.

സായാഹ്നമായി, അവർ കാത്തുനിൽക്കുന്നു. വിശിഷ്ടാതിഥി ഇപ്പോൾ വരും. ഗുരുവും അവരോടൊപ്പമുണ്ട്.

അതിഥി എത്തിക്കഴിഞ്ഞു. 'മ്ലേച്ഛൻ'. അങ്ങിനെ പറയുവാൻ അവർ നാവുയർത്തി. പക്ഷേ, ശബ്ദം പുറത്തു വന്നില്ല. അവനെ സ്വീകരിക്കുവാൻ ഗുരുദേവൻതന്നെ എത്തിയിരിക്കുന്നു!

"ഇതാണ് കബീർദാസ്." ഗുരുദേവനാണ് പരിചയപ്പെടുത്തുന്നത്! "എൻെറ പ്രിയപ്പെട്ട ശിഷ്യൻ."

അവൻെറ മുഖത്തേയ്ക്കു നോക്കുവാൻ അവർക്ക് ധൈര്യമുണ്ടായില്ല.

"അതിഥിയെ ആശ്ലേഷിച്ച് സ്വീകരിക്കുവിൻ". ഗുരുദേവൻെറ ആജ്ഞ! അവർ ഓരോരുത്തരായി കബീറിനെ ആശ്ലേഷിച്ചു. ഉള്ളിൽ വെറുപ്പ് ഉണ്ടായിരുന്നു എങ്കിലും പ്രസന്നത നടിച്ചു. ഗുരുദേവനെ അനുസരിക്കാതെ തരമില്ല.

രാമാനന്ദജി പറഞ്ഞു:-

"എൻെറ ശിഷ്യനാകുവാനാണ് കബീർ വന്നത്. അവൻെറ ഗുരുഭക്തി എന്നിലെ ജാതിചിന്തയെ നശിപ്പിച്ചു. രാമാനന്ദനെ ലോകം മറന്നേക്കാം. കബീർദാസ് അനശ്വരനാകും. എത്രയോ ഗുരുക്കന്മാർ ഈ ലോകത്തിലുണ്ട്. ഞാൻ അവരിൽ ഒരുവൻമാത്രം. കബീറിനെപ്പോലെയുള്ള ശിഷ്യന്മാർ ഇന്നോളം ഉണ്ടായിട്ടില്ല. ഇനി ഉണ്ടാവുകയുമില്ല."

* * * * * * * *

കബീർ ആശ്രമത്തിൽ താമസംതുടങ്ങി. കാശിയിലെങ്ങും പ്രതിഷേധം ഉയർന്നു. രാമാനന്ദൻ കുലുങ്ങിയില്ല. എതിർപ്പുകൾ താനേ കെട്ടടങ്ങി.

ഒരു ദിവസം അവിടെ 'രൈദാസ്' വന്നു. ചെരുപ്പുകുത്തിയായ രൈദാസ്! അവനെയും ആശ്ലേഷിച്ചു സ്വീകരിക്കുവാൻ ഗുരുദേവൻ ആജ്ഞാപിച്ചു.

വീണ്ടും പ്രക്ഷോഭണങ്ങൾ ഉണ്ടായി. നീചജാതിക്കാരെ കൊണ്ട് ആശ്രമം നിറക്കുന്നു. മതപണ്ഡിതന്മാരും പുരോഹിതന്മാരും എതിർത്തു. രാമാനന്ദൻ ഉറച്ചുനിന്നു.

പിന്നീട് 'പത്മാവതി' ആശ്രമത്തിൽ എത്തി. അപ്പോഴും എതിർപ്പുകൾ ഉണ്ടായി. സ്ത്രീകളെ ആശ്രമത്തിൽ പ്രവേശിപ്പിക്കുന്നത് ശരിയല്ല. അവർക്ക് സന്ന്യാസത്തിന് അർഹതയില്ല. എമ്പാടും വിമർശനങ്ങൾ ഉയർന്നു. "പുരുഷനിൽ നിവസിക്കുന്ന അതേ ഈശ്വരൻ തന്നെയാണ് സ്ത്രീയിലും ഉള്ളത്", രാമാനന്ദൻ വിമർശകർക്ക് മറുപടി നൽകി.

അദ്ദേഹം സഗുണോപാസനയ്ക്കാണ് പ്രാധാന്യം നൽകുന്നതെന്ന് ഒരു ധാരണ പരന്നിരുന്നു. അനന്താനന്ദൻ, സുരേശ്വരാനന്ദൻ, സുഖദാനന്ദൻ തുടങ്ങിയ ശിഷ്യന്മാരെല്ലാം സഗുണോപാസകരാണ്. ഈശ്വരന്റെ അവതാര കഥകളിൽ സഗുണോപാസകർ വിശ്വസിക്കുന്നു. അവർ വിഗ്രഹാരാധകരുമാണ്. എന്നാൽ ഈശ്വരൻ മനുഷ്യരൂപം ധരിക്കുന്നതായി നിർഗുണോപാസകർ വിശ്വസിക്കുന്നില്ല.

നിർഗുണോപാസകരും ആശ്രമത്തിലേക്കു വന്നു. സഗുണോപാസകർ പ്രതിഷേധിച്ചു. ഉപാസനാരീതികളുടെ അടിസ്ഥാനത്തിൽ ഭക്തന്മാർക്ക് വിവേചനം കല്പിക്കുവാൻ ഗുരുദേവൻ ഒരുക്കമായിരുന്നില്ല. നിർഗുണോപാസകരേയും അദ്ദേഹം പ്രോൽസാഹിപ്പിച്ചു. ധനം, സേനാ,

പിപ്പാ, രൈദാസ്, പത്മാവതി, കബീർ എന്നിവരെല്ലാം നിർഗുണോപാസകരായിരുന്നു.

* * * *

അവർ ഗംഗാതീരത്തൂടെ നടക്കുകയാണ്. പന്ത്രണ്ടു പേരുണ്ട്. രാമാനന്ദന്റെ പ്രമുഖ ശിഷ്യന്മാർ.

അവർ വിശ്വനാഥക്ഷേത്രത്തിൽ എത്തി. അവിടെ ഒരു സംഘം സന്ന്യാസിമാർ താവളമടിച്ചിരുന്നു.

"നിങ്ങൾ ആരാണ്?" അവർ രാമാനന്ദന്റെ ശിഷ്യന്മാരോട് ചോദിച്ചു.

"ഞങ്ങൾ രാമാനന്ദന്റെ ശിഷ്യന്മാരാണ്. മണികർണ്ണികാഘട്ടത്തിന് അടുത്താണ് ആശ്രമം."

"രാമാനന്ദനോ? അങ്ങിനെ ഒരു ആനന്ദനുണ്ടോ?"

ആ ചോദ്യം അവർക്ക് രസിച്ചില്ല. അവർ അപരിചിതരെ തുറിച്ചുനോക്കി.

"രാമാനന്ദനെ ആരാണ് അറിയാത്തത്? നിങ്ങൾ കിണററിലെ തവളകൾ!"

"ഞങ്ങൾ രാമാനന്ദനെ അറിയുകയില്ല. അറിയേണ്ട കാര്യവുമില്ല. ഞങ്ങൾ ക്ഷേമേന്ദ്രന്റെ ശിഷ്യന്മാരാണ്." രാമാനന്ദശിഷ്യന്മാർ വിട്ടുകൊടുക്കാൻ ഭാവമില്ല. "അവർ പരിഹാസപൂർവ്വം പറഞ്ഞു. "ക്ഷേമേന്ദ്രനെക്കുറിച്ചു ഞങ്ങൾക്കും അറിയണമെന്നില്ല. രാമാനന്ദൻ ആരെന്ന് അന്വേഷിച്ചുനോക്കൂ. രാഘവാനന്ദജിയുടെ ശിഷ്യനായ രാമാനന്ദൻ. പന്ത്രണ്ടു വർഷം 'ഗിർനാർ' പർവ്വതങ്ങളിൽ തീവ്രതപസ്സനുഷ്ഠിച്ച് മഹാസിദ്ധനായിത്തീർന്ന രാമാനന്ദൻ".

അത്രയും പറഞ്ഞിട്ട് അവർ പോകുവാൻ തുടങ്ങിയപ്പോൾ ക്ഷേമേന്ദ്രന്റെ അനുയായികൾ ഒരു വെല്ലുവിളി

നടത്തി:- "മഹാസിദ്ധന്റെ ശിഷ്യന്മാരെങ്കിൽ നമുക്ക് ചില സിദ്ധികൾ പ്രദർശിപ്പിക്കാം. ഞങ്ങൾ ഒമ്പതു പേരുണ്ട്. 'നവയോഗികൾ' എന്ന് അറിയപ്പെടുന്നു."

നവയോഗികൾ നിരന്നുനിന്നു. ഒരാൾ നിന്ന നിൽപിൽ അപ്രത്യക്ഷനായി. മറ്റൊരാൾ പഞ്ഞിപോലെ വായുവിൽ പറന്നു. മൂന്നാമൻ ജലത്തിനു മീതേ സഞ്ചരിച്ചു. നവയോഗികളുടെ പ്രകടനം തുടർന്നു. ഒരാൾ പർവ്വതം പോലെ വളർന്നു. മറ്റൊരാൾ കടുകുമണി പോലെ ചെറുതായി.

രാമാനന്ദന്റെ പേരിൽ ഇനി അഹങ്കരിച്ചിട്ടു കാര്യമില്ല. അവർ ലജ്ജിച്ചു തലതാഴ്ത്തി. നവയോഗികൾ ചോദിച്ചു:- "മഹാസിദ്ധന്റെ ശിഷ്യന്മാർ എന്താ മിണ്ടാതെ നിൽക്കുന്നത്?"

നിസ്തേജരായി നിൽക്കുന്ന അവരെ നോക്കി ക്ഷേമേന്ദ്ര ശിഷ്യർ പൊട്ടിച്ചിരിച്ചു.

"രാമാനന്ദൻ മഹാസിദ്ധനാണത്രേ!"

"അതേ. ഞാൻ രാമാനന്ദന്റെ ശിഷ്യനാണ്". പിന്നിൽ നിന്നിരുന്ന കബീറിന്റെ പ്രഖ്യാപനം.

"എല്ലാ സിദ്ധികളും ഞാൻ കാണിക്കാം." കബീർ നവയോഗികൾ നോക്കിനിൽക്കെ അദൃശ്യനായി, ജലോപരി സഞ്ചരിച്ചു, വായുവിൽ ഒഴുകി. പർവ്വതാകാരനായി മാറി. കടുകുമണിപോലെ ചുരുങ്ങി ശിരസ്സിൽനിന്ന് പ്രകാശവലയം പുറപ്പെടുവിച്ചു.

നവയോഗികൾ സ്തബ്ധരായിനിന്നു. "എല്ലാം തികഞ്ഞ ഒരു യോഗി!" അവർ മന്ത്രിച്ചു.

കൂട്ടുകാർ കബീറിനെ ആശ്ലേഷിച്ചു. അന്നാണ് അവരുടെ അഭിമാനം രക്ഷിച്ചത്!

അവർ രാമാനന്ദന്റെ സന്നിധിയിൽ എത്തി. കഥകളെല്ലാം അറിഞ്ഞപ്പോൾ അദ്ദേഹം മന്ദഹസിച്ചുകൊണ്ടു പറഞ്ഞു:– "എല്ലാവരും എന്റെ ശിഷ്യന്മാർ. എന്നിൽ നിന്ന് അഭ്യസിച്ചതും ഒരേ പാഠങ്ങൾ. എല്ലാം അറിഞ്ഞുവെന്ന് നിങ്ങൾ അഹങ്കരിച്ചു. കബീറാവട്ടെ, അറിവുകൊണ്ട് വിനയസമ്പന്നനായി. അതാണ് പഠിച്ചതിന്റെ പതിന്മടങ്ങ് പ്രയോഗിക്കുവാൻ അവനു കഴിഞ്ഞത്."

പിന്നീട് അദ്ദേഹം കബീറിനെ അനുഗ്രഹിച്ചു:– "ഇനിയും നീ ജനമദ്ധ്യത്തിലേക്ക് ഇറങ്ങിച്ചെല്ലുക. ലോകത്തിനു വെളിച്ചം നൽകുവാൻ നിനക്കു കഴിയും. നിന്റെ വാക്കുകൾ ജനങ്ങൾ ശ്രദ്ധിക്കും."

ഗുരുദേവൻ യാത്രാനുമതി നൽകി. കബീർ നിറഞ്ഞ കണ്ണുകളോടെ പറഞ്ഞു:– "അവിടുന്ന് എനിക്ക് രാമനാമം ഉപദേശിച്ചു. ആ ദിവ്യമന്ത്രത്തിന പകരമായി ഞാനെന്താണ് നൽകുക? രാമനാമത്തിന്റെ മുമ്പിൽ മറെറതൊരു വസ്തുവും എത്രയോ നിസ്സാരമാണ്."

# 5 വിവാഹം

കബീർ നെയ്ത്തുതറി ചലിപ്പിച്ചുകൊണ്ടു പാടുകയാണ്. അയൽക്കാർ അവിടെയിരുന്ന് ആ കവിത ശ്രദ്ധിച്ചു. ഓരോ വരിയും അവർ ഹൃദിസ്ഥമാക്കി.

പഴയ കബീറിനെയല്ല ഇപ്പോൾ അവർ കാണുന്നത്. അദ്ദേഹത്തിന് തർക്കങ്ങളിൽ താത്പര്യം നശിച്ചിരിക്കുന്നു. പാതവക്കിൽനിന്ന് പ്രസംഗിക്കാറുമില്ല.

വസ്ത്രം വാങ്ങാൻ ചിലർ അവിടെ വരുമായിരുന്നു. അവർക്ക് മറെറാരു ലക്ഷ്യംകൂടിയുണ്ട്. കബീറിന്റെ അരികിൽ അല്പനേരം ഇരിക്കണം. ആ കവിതകൾ കേൾക്കണം. കബീറിന്റെ സംസാരം ശ്രദ്ധിച്ചുകൊണ്ടിരുന്നാൽ സമയം പോകുന്നത് അറിയുകയില്ല.

എല്ലാം തികഞ്ഞ ഒരു ഗുരുവിന്റെ വാക്കുകൾ! ആ വാക്കുകൾ അവർക്ക് ശാന്തി നല്കുന്നു. അയൽക്കാരെ സ്നേഹിക്കുവാൻ പ്രേരിപ്പിക്കുന്നു. മനസ്സിലാക്കാൻ പ്രയാസമുള്ളതൊന്നും അദ്ദേഹം പറയുന്നില്ല. ഹൃദയം തുറന്നു സംസാരിക്കുന്നു.

ഉച്ചതിരിയുമ്പോൾ കബീർ ചന്തയിലേയ്ക്കു പോകും. വില്പനയ്ക്കുള്ള വസ്ത്രങ്ങൾ സ്വയം ചുമന്നുകൊണ്ടാണ് പോകുന്നത്. അപ്പോഴും ഒരു സംഘം അനുയായികൾ അദ്ദേഹത്തോടൊപ്പം ഉണ്ടായിരിക്കും.

മുമ്പൊക്കെ കബീർ അവരുടെ സ്നേഹിതനും സഹോദരനും ആയിരുന്നു. ഇന്ന് അതിലും ഉപരി മറെറാരാളാണ്. എല്ലാം തികഞ്ഞ സദ്ഗുരു! അവർ ശിഷ്യൻമാർ.

ഗുരുവിൻെറ വേഷമോ ഭാവമോ അദ്ദേഹത്തിനില്ല. കാഷായവസ്ത്രവും ധരിച്ച് ഭിക്ഷ യാചിക്കുന്നവരെ കബീർ ശക്തിയായി പരിഹസിച്ചു. ആഹാരത്തിനുള്ള വക അദ്ധ്വാനിച്ച് ഉണ്ടാക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമായിരുന്നു. കബീർ പാടി —

"മാംഗൻ മരണ സമാൻ ഹൈ
മത് മാംഗോ കോയീ ഭീഖ്
ജോ ദിൽഖോ ജൈര ആപ്നാ
മുഝ്സാ ബുരാ ന കോയി."

(ഒരിക്കലും ഒരുവനോടും ഒന്നും യാചിക്കരുത്. അതിൽ ഭേദം മരണമാണ്. അതാണ് സദ്ഗുരുവിൻെറ ഉപദേശം.)

"ആരെയും ദുഷിക്കരുത്. ആരെയും വെറുക്കരുത് സ്വന്തം തിന്മയെ മറച്ചുവയ്ക്കുന്നത് എന്തിന്?"

"ബുരാ ജോ ദേഖൻ മേം ചലാ
ബുരാന ദീഖാ കോയി.
ജോ ദിൽഖോ ജൌ ആപ്നാ
മുഝ്സാ ബുരാ നാ കോയി."

(തിന്മയുള്ളവനെ തേടി ഞാൻ പുറപ്പെട്ടു. എങ്ങും അവനെ കാണുവാൻ കഴിഞ്ഞില്ല. ഒടുവിൽ ഒരു ആത്മപരിശോധന നടത്തി. എന്നെപ്പോലെ ദുഷിച്ചവനായി ആരുമില്ല!)

ലഹർതടാകതീരത്തുള്ള കുടിലിൽ ഒരു ദിവ്യൻ ഉണ്ടത്രേ. കാശിയിൽ എങ്ങും ആ വാർത്ത പരന്നു. സന്ദർശ

കരുടെ പ്രവാഹം ഉണ്ടായി. ശിഷ്യന്മാരുടെ സംഖ്യയും വർദ്ധിച്ചുവന്നു.

ലഹർതടാകത്തിന്റെ കരയിൽമാത്രം ആ കവിതകൾ ഒതുങ്ങിനിന്നില്ല. കാശിയിലെ നെയ്ത്തുകാരും കർഷകരും ആ വരികൾ പാടിത്തുടങ്ങി.

ലഹർപ്പൊയ്കയുടെ കരയിലുള്ള കൊച്ചുകുടിലിൽ നീറിപ്പുകയുന്ന മനസ്സുമായാണ് നീമ കഴിയുന്നത്. മകൻ വീണ്ടും വീട് ഉപേക്ഷിക്കുമെന്ന ഭയം അവൾക്കുണ്ട്. അവനെ വിവാഹം ചെയ്യിക്കണം. ഇനി വൈകരുത്. കുടുംബവുമായി ഒതുങ്ങിപ്പാർക്കട്ടെ. അപ്പോൾ സന്ന്യാസത്തെക്കുറിച്ച് ചിന്തിക്കയില്ല.

നീരുവിനും അതേ അഭിപ്രായമാണുള്ളത്. വധുവിനെ കണ്ടെത്താനുള്ള ചുമതല അയാൾ ഏറ്റെടുത്തു. പല വീടുകളും സന്ദർശിച്ചു സ്നേഹിതന്മാരുമായി ചർച്ചകൾ നടത്തി.

കബീറിനെപ്പററി ആർക്കും അഭിപ്രായവ്യത്യാസമില്ല. നല്ല പെരുമാററം. അസാമാന്യമായ ബുദ്ധിശക്തി, നല്ല ആരോഗ്യം, വിദഗ്ധനായ ഒരു നെയ്ത്തുകാരൻ.

നീരു ഒരു വീട്ടിലേയ്ക്കു ചെന്നാൽ സന്തോഷത്തോടെയാണ് വീട്ടുകാരൻ അയാളെ സ്വാഗതം ചെയ്യുന്നത്. വളരെ നേരം അവർ സംസാരിക്കും. ഒടുവിൽ സ്നേഹിതന്റെ പുറത്തു തട്ടിക്കൊണ്ട് നീരു പറയും:—"താങ്കൾക്ക് ഇഷ്ടമാണെങ്കിൽ" അല്പനേരം അയാൾ നിശ്ശബ്ദനായി നിൽക്കും. ആതിഥേയന് ജിജ്ഞാസ ഉണ്ടാകുന്നു.

"താങ്കളുടെ മകൾ എന്റെ മകന് അനുരൂപയായ ഒരു വധുവായിരിക്കും."

ആതിഥേയൻെറ മുഖത്ത് പരിഭ്രമം നിഴലിക്കുന്നു. ആ മനുഷ്യൻ ഒരുവിധം പറഞ്ഞൊപ്പിക്കും.

"നമുക്ക് മറെറാരവസരത്തിൽ ആലോചിക്കാം. തല്ക്കാലം ജോലിത്തിരക്കുണ്ട്." അതോടെ ആ രംഗം അവസാനിക്കുന്നു. നീരു നിരാശനായി വീട്ടിലേയ്ക്കു നടക്കും.

അങ്ങനെ പല അനുഭവങ്ങളും ഉണ്ടായി. എല്ലാം ഒരേ തരത്തിലുള്ള അനുഭവങ്ങൾ.

വളരെ ദിവസങ്ങൾക്കുശേഷം നിർദ്ധനനായ ഒരു നെയ്ത്തുകാരൻ അയാളോട് പറഞ്ഞു:– "കൂട്ടുകാരൻ വിഷമിക്കണ്ട. എല്ലാം രഹസ്യമായിരിക്കണം. കബീർ എൻെറ മകളെ വിവാഹം ചെയ്യട്ടെ." നീരുവിന് ആശ്വാസമായി നിമയും സന്തോഷിച്ചു.

ആ രഹസ്യം. എങ്ങനെയോ പുറത്തായി. മതഭക്തന്മാർ ബഹളം ആരംഭിച്ചു. കാസിയുടെ മുമ്പാകെ പരാതി ചെന്നു.

പെണ്ണിൻെറ അച്ഛൻ കോടതിയിൽ ഹാജരാക്കപ്പെട്ടു. കാസി അയാളെ വിസ്തരിച്ചു. പ്രശ്നത്തിൻെറ ഗൗരവം ബോദ്ധ്യപ്പെട്ടു. ഒരു ഹിന്ദുസന്ന്യാസിയെയാണ് ജാമാതാവായി സ്വീകരിക്കുവാൻ പോകുന്നത്! ആ സാധു ഭയം കൊണ്ട് വിറയ്ക്കുവാൻ തുടങ്ങി. തീരുമാനം റദ്ദാക്കിയതായി ഉടൻ പ്രഖ്യാപിക്കുകയും ചെയ്തു.

ഏതാനും ദിനങ്ങൾ കഴിഞ്ഞപ്പോൾ ഗ്രാമവാസികളെ വളരെ രസിപ്പിച്ച ഒരു വാർത്ത ചന്തയിലും നാല്ക്കവലയിലും പ്രചരിച്ചു. കബീറിൻെറ വിവാഹം ഉടൻ നടക്കുമത്രേ. വധു ഏതോ സന്ന്യാസിയുടെ വളർത്തുമകളാണ്. ഹിന്ദു

വുമല്ല, മുസ്ലീമും അല്ല അച്ഛനുമില്ല. അമ്മയുമില്ല. നല്ല ചേർച്ച!

വാർത്ത സത്യമായിരുന്നു. സന്ന്യാസിയുടെ വളർത്തുമകളെത്തന്നെയാണ് കബീർ വിവാഹം ചെയ്യുന്നത്. അവളുടെ പേര് ലോയി എന്നാണ്.

കെട്ടുകഥകൾ ലോയിയെപ്പററിയും ഉണ്ടായി. അതിൽ ഒന്ന് ഇപ്രകാരമായിരുന്നു:-"ഗംഗയിലൂടെ ഒരു കുട ഒഴുകി വരികയാണ്. നദിയിൽ സ്നാനം ചെയ്തുകൊണ്ടു നിൽക്കുന്ന സന്ന്യാസി അത് കാണുന്നു. ഓളങ്ങളിൽ ഉലഞ്ഞ് കുട കരയ്ക്കണയുന്നു.

അദ്ദേഹം അതെടുത്ത് തുറന്നു നോക്കുമ്പോൾ നവജാതയായ ഒരു ബാലിക സുഖമായി ശയിക്കുന്നു!

സന്ന്യാസി ശിശുവിനെ ആശ്രമത്തിലേയ്ക്ക് കൊണ്ടുപോയി. അങ്ങനെയാണ് ലോയി അവിടെ വളരാൻ ഇടയായത്.

കബീറിനെക്കുറിച്ച് അനേകം അപവാദങ്ങൾ സന്ന്യാസിയുടെ ചെവിയിലും എത്തി അയാൾ ലൌകജീവിതത്തിൽ വിരക്തനാണുപോലും. നെയ്ത്താണ് തൊഴിലെങ്കിലും അതിൽ വേണ്ടത്ര ശ്രദ്ധയില്ല. എപ്പോഴും സഞ്ചരിക്കുന്നു. ധാരാളം സംസാരിക്കും. കിറുക്കനാണ്. അങ്ങിനെ പല കാര്യങ്ങളും. സന്ന്യാസിക്ക് വലുതായ ഉൽക്കണ്ഠ ഉണ്ടായി.

ഒരുദിവസം അപ്രതീക്ഷിതമായി കബീർ ആശ്രമത്തിൽ വന്നു. കൂടെ ഏതാനും ശിഷ്യൻമാരും ഉണ്ടായിരുന്നു.

സന്ന്യാസിയുടെ എല്ലാ സംശയങ്ങളും നീങ്ങി. വിനയ സമ്പന്നനായ യുവാവ് സംസാരിച്ചുതുടങ്ങിയപ്പോൾ അയാളുടെ തികഞ്ഞ പാണ്ഡിത്യത്തിൽ അദ്ദേഹത്തിന് മതിപ്പുതോന്നി.

അവർ ഏഴുപേർ ഉണ്ടായിരുന്നു. കബീറും ആറു ശിഷ്യന്മാരും. എന്തു നൽകിയാണ് അവരെ സൽക്കരിക്കുക? സന്ന്യാസി അകത്തേയ്ക്കുപോയി. അദ്ദേഹം മകളെ വിളിച്ച് അതിഥികൾ വന്നതായി അറിയിച്ചു.

ആശ്രമത്തിൽ ഒന്നും ഉണ്ടായിരുന്നില്ല. അവൾ അയൽ പക്കത്തുള്ള ഒരു മുസ്ലിംഭവനത്തിൽ നിന്ന് അൽപം പാലുമായി ഒരു നിമിഷത്തിനുള്ളിൽ ഓടിയെത്തി.

പാൽ ഏഴുപാത്രങ്ങളിലാക്കി അത് ഏഴുപേർക്കും നൽകി. കബീർമാത്രം തനിക്കു ലഭിച്ചത് തൊട്ടതേയില്ല. മററുള്ളവർ പാത്രങ്ങൾ ചുണ്ടോട് അടുപ്പിച്ചു.

"പാൽ കുടിക്കാത്തത് എന്ത്?" ആതിഥേയൻ ആരാഞ്ഞു.

"ഇനിയും ഒരു അതിഥി കൂടി വന്നാൽ എന്താണു നൽകുക?" കബീർ ചോദിച്ചു.

"അങ്ങനെ ആരും വരികയില്ല." സന്ന്യാസി നിസ്സാര ഭാവത്തിൽ പറഞ്ഞു.

കബീർ കണ്ണുകൾ അടച്ചിട്ട് ഇങ്ങനെ പ്രസ്താവിച്ചു: "ഉടൻ ഒരു മഹാത്മാവ് ഇവിടെ എത്തും, ഇവർ പാൽ കുടിച്ചു തീരുന്നതിനുമുമ്പേ. ഒരു അതിഥിയെ അവഗണിച്ചു കൊണ്ട് ആഹാരം കഴിക്കുന്നത് ശരിയല്ല. എന്റെ വിഹിതം നല്കി അദ്ദേഹത്തെ സത്കരിക്കും."

ആറു പാത്രങ്ങളും ശൂന്യമാവുകയാണ്. അതാ ഒരു വൃദ്ധതാപസൻ വരുന്നു. എല്ലാവർക്കും അത്ഭുതമായി. സന്ന്യാസിയും സ്തബ്ധനായി നിന്നു. സാക്ഷാൽ ഗുരുവാണ് എഴുന്നള്ളിയിരിക്കുന്നത്!

ഗുരു പൊയ്ക്കഴിഞ്ഞപ്പോൾ സന്ന്യാസി ആശ്രമവാസികളോട് പറഞ്ഞു:-"കബീർ ഒരു മഹാസിദ്ധനാണ്. അദ്ദേഹത്തെ നമസ്ക്കരിക്കുക."

അവർ ഓരോരുത്തരായിവന്ന് ആ യുവയോഗിയെ നമസ്ക്കരിച്ചു. ഒടുവിലാണ് ലോയി എത്തിയത്. അവൾ തൊഴുകൈയോടെ നിന്നു. ശാന്തവും നിഷ്ക്കളങ്കവുമാണ് അവളുടെ മുഖം.

മടക്കയാത്രയിൽ കബീർ ശിഷ്യന്മാർക്ക് പല ഉപദേശങ്ങളും നൽകി. "സ്ത്രീയുടെ സ്വഭാവശുദ്ധി അവളെ ദേവതയാക്കും. സ്ത്രീ അധഃപതിച്ചാൽ അവൾ ഒരു വിഷപ്പാമ്പാണ്."

ഏക് കനക അരു കാമിനി
വിഷഫൽ കിയേ ഉപായി
ദേഖേഹി ഥൈ വിഷ ചഢൈ
ഖായേ സൂം മരിജായി.'

(കാമിനിയും കാഞ്ചനവും വിഷക്കനികളാണ്. അവയ്ക്കു തമ്മിൽ ചെറിയൊരു വ്യത്യാസമുണ്ട്. ധനം കൈവശംവച്ച് അനുഭവിക്കുന്നവരെയാണ് അത് നശിപ്പിക്കു

ന്നത്. എന്നാൽ കാമിനിയുടെ ദർശനംകൊണ്ടുതന്നെ മരണം സംഭവിക്കുന്നു )

സ്ത്രീയിൽ ഉള്ള തിന്മയെയാണ് അദ്ദേഹം നിന്ദിച്ചത്.

ആ വിവാഹം നടന്നു. കബീർ ഒരു ചെറിയ വീട് ഉണ്ടാക്കി. അവിടെത്തന്നെ നെയ്ത്തുതറിയും സ്ഥാപിച്ചു.

# 6 ദില്ലിസുൽത്താൻെറ മുമ്പിൽ

സിക്കന്ദർലോദി സിംഹാസനത്തിൽ നിന്ന് എഴുന്നേററു. ശൈഖ് അതാ വാതിലയ്ക്കൽ എത്തിയിരിക്കുന്നു! "ഗുരോ! അങ്ങേയ്ക്കു സ്വാഗതം" സുൽത്താൻ ശിരസ്സ് നമിച്ചു. സദസ്യർ ഒന്നടങ്കം എഴുന്നേററു നില്ക്കുകയാണ്.

ശൈഖിനെ സിംഹാസനത്തിൽത്തന്നെ ഇരുത്തി. അദ്ദേഹം ധ്യാനനിമഗ്നനായി കാണപ്പെട്ടു. അല്പ നിമിഷങ്ങൾക്കുശേഷം കണ്ണുകൾ തുറന്ന് സദസ്യരെ മാററുവാൻ ആംഗ്യം കാണിച്ചു. മന്ത്രിമാരും ഉപദേഷ്ടാക്കളും പ്രമുഖന്മാരും അവിടെ ഉണ്ടായിരുന്നു. അവർ മുറിവിട്ടുപോയി.

"കബീർ വന്നിട്ടുണ്ട്." ശൈഖ് ഗംഭീരഭാവത്തിൽ പറഞ്ഞു.

"ആ കാഫറോ!" സുൽത്താൻ ഉച്ചത്തിൽ ചോദിച്ചു. വലതുകൈയ് അരയിൽ തിരുകിയിരിക്കുന്ന വാളിലെത്തി.

"കൊട്ടാരത്തിൻെറ മുമ്പിൽ വച്ചാണ് ഞാൻ കണ്ടത്. ഞങ്ങൾ വളരെ നേരം സംസാരിച്ചു." ശൈഖ് ചിന്താമഗ്നനായി പറഞ്ഞു അദ്ദേഹത്തിൻെറ മുഖത്ത് മ്ലാനതയുണ്ട്.

സുൽത്താൻ ഉത്കണ്ഠയോടെ ഗുരുവിൻെറ മുഖഭാവം നിരീക്ഷിക്കുകയാണ്. 'വാദപ്രതിവാദത്തിൽ ഗുരുവിനു തോൽവി പററിയിരിക്കണം! സിക്കന്ദർലോദിയുടെ മനസ്സിൽ ഭയവും പരിഭ്രമവും ഉണ്ടായി

എങ്കിലും സ്വയം നിയന്ത്രിച്ചുകൊണ്ട് അദ്ദേഹം ചോദിച്ചു: "എന്താണവൻ പറയുന്നത്?"

"അല്ലാഹു സ്നേഹസ്വരൂപനാണെന്നും മനുഷ്യർ പരസ്പരം സ്നേഹിക്കണമെന്നും."

"അങ്ങയെ ഉപദേശിച്ചുവോ!"

"ഉവ്വ്. ഞങ്ങൾ ചെറുതായൊന്നു തർക്കിച്ചു."

"ആരാണ് ജയിച്ചത്?"

"നാം തോററു."

"തോററു!" ഒരിക്കലും പരാജയപ്പെട്ടിട്ടില്ലാത്ത സർവജ്ഞനായ ആചാര്യൻ ഒരു തെണ്ടിയുടെ മുമ്പിൽ മുട്ടുകുത്തി!

"അല്ലാഹുവെക്കുറിച്ച് തർക്കിച്ചതെന്തിന്?"

"അല്ലാഹു തർക്കവിഷയമായിരുന്നില്ല." ശൈഖ് മന്ദഹസിച്ചു.

"പിന്നെ?"

"മാംസഭക്ഷണത്തെ ആസ്പദമാക്കിയാണ് തർക്കിച്ചത്."

"അങ്ങേയ്ക്കു ജയിക്കാമായിരുന്നു."

"അവൻ അഹിംസയുടെ ഭാഗം പിടിച്ചു." ശൈഖ് തർക്കവിഷയം വിശദീകരിക്കുവാനാണ് ശ്രമിക്കുന്നത്.

"അങ്ങേയ്ക്ക് എതിർക്കാമായിരുന്നു."

"എതിർക്കുന്നതെന്തിന്? അവൻ പറഞ്ഞത് സത്യമായിരുന്നു. മതത്തിനെതിരായി ഒരക്ഷരവും ശബ്ദിച്ചിരുന്നില്ല".

സുൽത്താന് എല്ലാം മനസ്സിലായി. ശൈഖ് തോററിരിക്കുന്നു! തൻെറ ഗുരു അപമാനിക്കപ്പെട്ടു. അൽപാമാനസാന്തരവും സംഭവിച്ചിരിക്കുന്നു.

സിക്കന്ദർലോദി വാളുയർത്തി. "നാം ദില്ലിസുൽത്താനെങ്കിൽ ആ നെയ്ത്തുകാരൻ നാളത്തെ സൂര്യോദയം കാണുകയില്ല." ലോദിയുടെ മുഖം ക്രോധംകൊണ്ട് ചുവന്നു.

ശൈഖ് ശിഷ്യനെ ഉപദേശിച്ചു:– "കൊല്ലുന്നതു ശരിയല്ല. അത് അപകടവുമാണ്. രണ്ടു മതങ്ങളിലും അയാളെ അനുകൂലിക്കുന്നവരുണ്ട്."

ശൈഖിന്റെ ഉപദേശം വിഗണിക്കാവുന്നതല്ല. ഉടൻ ഒരു തീരുമാനത്തിൽ എത്തുവാൻ പ്രയാസമായി തോന്നി. ശൈഖ് ലോദിയുടെ ചെവിയിൽ മന്ത്രിച്ചു: "രാജ്യം വിട്ടുപൊയ്ക്കൊള്ളുവാൻ ആജ്ഞാപിച്ചാൽ മതി. ചെറുതായൊന്നു ഭയപ്പെടുത്തിവിടണം."

സേനാനായകനെ വിളിച്ചുവരുത്തി സുൽത്താൻ ആജ്ഞാപിച്ചു. "കബീറിനെ ഉടൻ എന്റെ മുമ്പിൽ ഹാജരാക്കണം." ആ നിമിഷം അശ്വാരൂഢരായ സൈനികർ കബീറിനെത്തേടി രാജവീഥിയിലേയ്ക്കു പാഞ്ഞു.

സായാഹ്നമായി. സുൽത്താന്റെ ക്ഷമ നശിച്ചിരിക്കുന്നു. അപ്പോൾ ഒരു ഭടൻ പ്രവേശിച്ച് താണസ്വരത്തിൽ ഉണർത്തിച്ചു: "കബീർ."

'കബീർ' എത്ര ഉച്ചത്തിലാണ് അദ്ദേഹം ആവർത്തിച്ചത്. സ്വയം നിയന്ത്രിക്കാൻ കഴിഞ്ഞില്ല. കാലുകൾക്കൊരു വിറയൽ. എങ്കിലും സിംഹാസനത്തിൽ നിവർന്നിരുന്നു.

ഇതാണോ കബീർ! തലയിൽ ഒരു കൂർത്തതൊപ്പി നാട്ടിൻപുറത്തുകാരൻെറ വേഷം. അത്ഭുതകരമായി ഒന്നുമില്ല.

"നീ നമ്മുടെ ഗുരുനാഥനെ ആക്ഷേപിച്ചു!" സിംഹാസനത്തിൽ നിന്നൊരു അലർച്ച.

കബീർ പറയുന്നു:–"ശിരസ്സുപോയാലെന്ത്? അപ്പോഴും എന്നിലെ ഈശ്വരചൈതന്യം ജ്വലിച്ചുനിൽക്കും."

ഇവൻ ആരോടാണ് ഈ അസംബന്ധം പുലമ്പുന്നത്? ഒന്നും അറിഞ്ഞില്ലെന്ന ഭാവത്തിൽ ആത്മഗതം നടത്തുന്നുവോ ?

"നമ്മുടെ ഗുരുവിനെ ആക്ഷേപിച്ചത് എന്തിന്? അതാണ് നമുക്ക് അറിയേണ്ടത്." വീണ്ടും അലർച്ച.

മറുപടിയായി ഒരു കവിത—

"ജാംകാ ഗുരുഭീ അന്ധതാ
ചേലാ ഖരാ നിരന്ധ്
അന്ധേ അന്ധാ ഠേലിയാ
ദൂനും കൂപ പഡന്ത്."

(അയോഗ്യനായ ഗുരുവിൻെറ ശിഷ്യനും അയോഗ്യനായിരിക്കും. അന്ധൻ അന്ധനെ വഴി കാണിക്കുന്നു! ഇരുവരും അന്ധകൂപത്തിൽ പതിക്കും.)

കവിതയുടെ സാരം സുൽത്താന് പിടികിട്ടിയില്ല.

"നീ മുസ്ലീമിൻെറ വേഷത്തിൽ നടന്ന് രാമനാമം ജപിക്കുന്നതെന്തിന്?"

"ഞാൻ സർവ്വശക്തനായ അല്ലാഹുവിൽ വിശ്വസിക്കുന്നു. വിശ്വസിക്കുന്നത് ഉറക്കെ പറയുന്നു. എന്റെ സമസ്യാഘടങ്ങളെ ആ വിശ്വാസത്തിലേയ്ക്കു നയിക്കുന്നു."

"ഭേഷ്!" സുൽത്താന് അത് ഇഷ്ടമായി. "അപ്പോൾ നിനക്ക് അല്ലാഹുവിൽ വിശ്വാസമുണ്ട്?"

മററാരെയാണ് മനുഷ്യൻ വിശ്വസിക്കുക? ഞാൻ രാമന്റെ ശ്വാവാണ്. 'അവിടുന്ന്' എന്റെ കഴുത്തിൽ കയർ കെട്ടി എവിടേയ്ക്കെല്ലാം വലിക്കുമോ ആ വഴിയൊക്കെ ഞാൻ സഞ്ചരിക്കും. രാമൻ എന്റെ യജമാനനാണ്. ഞാൻ ദാസൻ. കബീർ പാടി:-

"കബീർ കുത്താ രാമ്കാ
മുത്തിയാ മേരാ നാവു
ഗലേ രാമ്കി ജേബഡി
ജിത് ഖിംചേ തത് ജാവു"

"ആരാണീ രാമൻ?

"എന്റെ 'രാമൻ' ഹിന്ദുവിന്റെ 'ദൈവ'മല്ല. അല്ലാഹുവിന്റെ മററാരു നാമധേയം മാത്രമാണ്. എന്റെ രാമൻ രാമായണത്തിലെ കഥാനായകനല്ല അവതാരങ്ങളും വിഗ്രഹങ്ങളും ഇല്ലാത്ത രാമൻ. റഹിം തന്നെയാണ് എനിക്കു രാമൻ. അങ്ങിനെ എത്രയെത്ര പേരുകളിൽ അല്ലാഹു അറിയപ്പെടുന്നു. പേരുകൾ പലതായതുകൊണ്ട് ഈശ്വരൻ പലതാവുകയില്ല. താങ്കൾ സിക്കന്ദർലോദിയാണ്. ഹിന്ദുക്കൾ ചക്രവർത്തിയെന്നും മുസ്ലീങ്ങൾ സുൽത്താനെന്നും താങ്കളെ വിളിക്കുന്നു അതിനെന്ത്? താങ്കൾ സിക്കന്ദർലോദി തന്നെയാണ്."

ലോദിക്ക് പിന്നീടൊന്നും കേൾക്കണമെന്നു തോന്നിയില്ല. അദ്ദേഹം അലറിത്തുടങ്ങി. "നിർത്തു നിൻെറ പ്രസംഗം. നിൻെറ ജീവൻ നമ്മുടെ കയ്യിലാണെന്ന് ഓർക്കണം."

"നമ്മുടെ എല്ലാം ജീവൻ അല്ലാഹുവിൻെറ കൈയ്യിലാണ്."

"നീ വലിയ ജ്ഞാനിയെപ്പോലെ സംസാരിക്കുന്നു! കള്ളൻ!"

അപ്പോഴും കബീർ പാടി

"സാധു കഹാവൻ കഠിൻ റെഹ
ലാംബാ പേഡ് ഖജൂർ
ചഢെ തോ ചാഖേ പ്രേമരസ്
ഗിരെ തോ ചക്നാ ചൂർ."

(യഥാർഥ സന്ന്യാസിയുടെ പദവിയിൽ എത്താൻ എളുപ്പമല്ല. ഈന്തപ്പന ഉയരമുള്ള ഒരു വൃക്ഷമാണ്. കയറിച്ചെന്നാൽ മധുര രസം ആസ്വദിക്കാം. വീഴ്ച പററിയാൽ തകർന്നതുതന്നെ)

ലോദി സിംഹാസനത്തിൽ നിന്ന് എഴുന്നേററു. തീപ്പൊരി ചിതറുന്ന കണ്ണുകളോടെ കബീറിനെ സമീപിച്ചു. വാളിൻപ്പിടിയിൽ കൈ അമർന്നിരുന്നു. ഒററവെട്ടിന് അവൻെറ ശിരസ്സ് ഭൂമിയിൽ പതിക്കണം.

സുൽത്താൻ കിതയ്ക്കുന്നുണ്ട്. വാളെവിടെ? അത് ശൂന്യതയിൽ ലയിച്ചുവോ? അറബിക്കഥയിലെ ഒരത്ഭുതം പോലെ! അത് എവിടെ മറഞ്ഞു?

"ഇറങ്ങിപ്പോകൂ" ലോദി കബീറിനെ നോക്കി ആക്രോശിച്ചു. കബീർ സാവധാനം പുറത്തേയ്ക്കു കടന്നു.

സേനാനായകൻ ഉടൻ ഹാജരായി. സുൽത്താൻ അയാൾക്ക് ചില നിർദ്ദേശങ്ങൾ നല്കി. "സൂര്യാസ്തമനത്തിനു മുമ്പേ കഥ കഴിയണം." വിരൽ ചൂണ്ടിക്കൊണ്ട് കല്പിച്ചു.

സൂര്യാസ്തമനം കഴിഞ്ഞു. സേനാനായകൻ ഓടിയെത്തി. സുൽത്താൻ ചോദിച്ചു–

"അവൻ ഓടിപ്പോയി. അല്ലേ?"

"ഇല്ല. പ്രഭോ! അവൻ മരണത്തിൽ നിന്ന് രക്ഷപെട്ടു."

അയാൾ ആ കഥ വിവരിച്ചു "ആദ്യം അവനെ ഞങ്ങൾ കയർകൊണ്ട് കെട്ടി. കൈകാലുകൾ ശരിക്കു ബന്ധിച്ചിരുന്നു. പിന്നീട് നദി മദ്ധ്യത്തിലേയ്ക്കു വലിച്ചെറിഞ്ഞു. നീർക്കുമിളകൾ പൊന്തി. അതാ അവൻ നീന്തി കയറി വരുന്നു! കെട്ടുകളില്ല. കരയ്ക്കെത്തി. 'അല്ലാഹു അക്ബർ' എന്നുപറഞ്ഞു.

കൊട്ടാരമുററത്ത് ഒരു വലിയ ജനക്കൂട്ടം. മുററത്തിൻെറ മദ്ധ്യത്തിൽ അഗ്നികുണ്ഡമുണ്ട്. ജനങ്ങൾ അതിന് ചുററും കൂടി നിൽക്കുന്നു. എല്ലാം കണ്ടുകൊണ്ട് സുൽത്താൻ മാളികമുകളിൽ.

ജനക്കൂട്ടം ആർത്തട്ടഹസിച്ചു. കബീറിനെ വരിഞ്ഞു കെട്ടി. അഗ്നികുണ്ഡത്തിലേയ്ക്കു വലിച്ചെറിയുന്നു മാളികയോളം ഉയർന്നുപോയ തീ നാളങ്ങൾ എവിടെ ?

അഗ്നി അണഞ്ഞിരിക്കുന്നു! മഴപെയ്തുവോ? ജനങ്ങൾക്ക് സ്വന്തം കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. കെട്ടടങ്ങിയ ചാമ്പൽമാത്രം. ജ്വാലയുമില്ല. ചൂടുമില്ല. കബീർ മന്ദഹസിച്ചുകൊണ്ട് നിൽക്കുന്നു. 'അല്ലാഹു അക്ബർ' ജനങ്ങളിൽ ചിലർ ആ പാദങ്ങളിൽ നമസ്കരിച്ചു. മാളികമുകളിൽ ഒരു അലർച്ച. അശ്വാരൂഢരായ ഭടർ ജനക്കൂട്ടത്തെ അടിച്ച് ഓടിച്ചു.

അർദ്ധരാത്രി കഴിഞ്ഞിരുന്നു. കൊട്ടാരമുററത്ത് വീണ്ടും ജനക്കൂട്ടം. പട്ടാളമെത്തി. വൃക്ഷങ്ങളിലോ കെട്ടിടങ്ങളിലോ അഭയം തേടുവാൻ ജനങ്ങൾക്ക് മുന്നറിയിപ്പ് നൽകുന്നു. അവർ ഓടി അകലുകയാണ്. മുററത്തിൻെറ മദ്ധ്യത്തായി കബീർ മാത്രം. അകലെ ഒരു തീപ്പന്തം എരിയുന്നു. എങ്ങും കൂരിരുട്ട്. സൈനികരും കെട്ടിടങ്ങൾക്കു മുകളിൽ സ്ഥാനം പിടിച്ചു. സുൽത്താൻ മാളികയിൽ നിന്നുകൊണ്ട് രംഗനിരീക്ഷണം നടത്തി.

ഒരു മദയാന കുതിച്ചെത്തുന്നു. പരിശീലനം ലഭിച്ച ആ കൊലയാന ഉച്ചത്തിൽ ചിന്നം വിളിച്ചു. പൊടിപടലങ്ങൾ ഉയർന്നു. ഇരുട്ടിൽ ഒന്നും വ്യക്തമായി കാണുന്നില്ല. കബീറിനെതിരെ ആ കൊമ്പനാന പാഞ്ഞുവന്നു. പുറത്തിരിക്കുന്ന ആനക്കാരൻെറ അട്ടഹാസങ്ങൾ ഉയർന്നു കേൾക്കാം. ആനയുടെ പരാക്രമങ്ങൾ നിമിഷങ്ങൾക്കുള്ളിൽ കഴിഞ്ഞു. കൊമ്പിന്മേൽ ചോരയുമായി ആന നിവർന്നു. ജനങ്ങൾ മന്ത്രിച്ചു. "ആ നല്ല മനുഷ്യനെ കൊന്നു." ആന ചിന്നം വിളിച്ചു. ജനക്കൂട്ടം മുററത്തേയ്ക്കു ചാടിയിറങ്ങി. ജയഭേരി മുഴക്കുവാൻ സുൽത്താൻ ആജ്ഞനല്കി. പെരുമ്പറകൾ മുഴങ്ങി. കാഹളങ്ങൾ ഉയർന്നു.

അതാ സേനാനായകൻ! സുൽത്താൻ പരിഹസിച്ചു:– "താൻ ഭയപ്പെട്ടുപോയി."

അയാറം പറഞ്ഞു:– "പ്രഭോ! ആനക്കാരനാണ്‌ കൊല്ലപ്പെട്ടത്‌. കബീർ അതാ ആനപ്പുറത്തു കയറി തിരുമേനിയെ കാണാൻ വരുന്നുണ്ട്‌."

സിക്കന്ദർ ലോദി സർവ്വശക്തിയും സംഭരിച്ച്‌ മുററത്തേയ്ക്ക്‌ ഓടിയിറങ്ങി. ഉടവാറം കൈയ്യിൽത്തന്നെയുണ്ട്‌. ഇക്കുറി പിഴയ്ക്കരുത്‌. അവൻെറ തല വീശണം. താൻ തന്നെ അത്‌ നിർവ്വഹിക്കണം.

കൊട്ടാരമുററത്ത്‌ സുൽത്താൻ ആ കാഴ്ചകണ്ടു കബീർ ആനപ്പുറത്തു നിന്ന്‌ ഇറങ്ങുകയാണ്‌. ആരോ ഒരാറം ഓടിയെത്തി അദ്ദേഹത്തിൻെറ കാല്ക്കൽ നമസ്ക്കരിക്കുന്നു. "ശൈഖ്‌! ......... എൻെറ ഗുരുനാഥൻ!"

സിക്കന്ദർലോദി നമ്രശിരസ്കനായി നിന്നു.

# 7 ശിഷ്യന്മാർ

കബീർ മഗഹറിലേയ്ക്കുപോയി. ഇത്ര തിടുക്കത്തിൽ അദ്ദേഹം പോയതെന്തിനാണ്? എപ്പോൾ തിരിച്ചെത്തുമെന്ന് പറഞ്ഞതുമില്ല. ഒററയ്ക്കാണുപോയത്. ധർമ്മദാസിനെ കൂടാതെ ഒരിക്കലും എവിടെയും പോയിട്ടില്ല.

ധർമ്മദാസിന് ചില കർത്തവ്യങ്ങൾ നിർവഹിക്കുവാനുണ്ട്. കബീറിന്റെ ശിഷ്യന്മാരിൽ പ്രമുഖൻ അയാളാണ്. സ്നേഹത്തിലേയ്ക്കും സാഹോദര്യത്തിലേയ്ക്കും ജനങ്ങളെ നയിക്കുകയാണ് ഗുരുവിന്റെ ലക്ഷ്യം. ഈ ആദർശങ്ങൾ സമൂഹത്തിൽ പ്രചരിപ്പിക്കേണ്ട ബാദ്ധ്യത അയാൾക്കുണ്ട്. കബീറിന്റെ മററു ശിഷ്യന്മാർക്കും ഇതേ ചുമതലയാണുള്ളത്. ആ ചുമതല നിർവഹിക്കുവാൻ അവരെ പ്രോൽസാഹിപ്പിക്കേണ്ടതും ധർമ്മദാസാണ്. കർത്തവ്യങ്ങളിൽ അയാൾ ഉറച്ചു നിന്നു.

മഗഹറിലേയ്ക്കു പോകുന്നതിനുമുമ്പ് ഗുരു തന്റെ പ്രമുഖശിഷ്യനോട് ഇപ്രകാരം പറഞ്ഞു. "കുഞ്ഞേ ഞാൻ പോകുന്നത് എന്തിനെന്ന് ഇപ്പോൾ നീ അറിയേണ്ടതില്ല. എല്ലാം ക്രമേണ മനസ്സിലാകും. ഒരു കാര്യം പ്രത്യേകം ഓർക്കണം. കമാൽ ഇവിടെയുണ്ട്."

കമാൽ ഗുരുവിന്റെ മകനാണ്. അച്ഛനെ എതിർത്തുകൊണ്ട് അയാൾ പരസ്യമായി പ്രസംഗിക്കാറുണ്ട്.

വിഗ്രഹാരാധനയിലേയ്ക്ക് ജനങ്ങളെ നയിക്കുവാനാണ് കമാൽ ശ്രമിക്കുന്നത്. കബീറിന്റെ ശിഷ്യത്വം സ്വീകരിച്ച മുസ്ലീങ്ങളെ ഇത് വേദനിപ്പിച്ചു.

കമാൽ നിസ്സാരനല്ല. നല്ല കവിയും ഉജ്ജ്വലവാഗ്മി യും. പോരെങ്കിൽ ഗുരുപുത്രനും. അയാളുടെ വലയിൽ ജനങ്ങൾ വീണുപോകാൻ എളുപ്പമുണ്ട്. ധർമ്മദാസ് അല സനായി ഇരുന്നുകൂടാ. മതസൗഹാർദ്ദത്തിന് തുരങ്കം വയ്ക്കുന്ന കമാലിന്റെ പ്രവർത്തനങ്ങളെ നേരിടുകതന്നെ വേണം.

എന്നും പ്രഭാതത്തിൽ അവർ ഒരുമിച്ച് പ്രാർത്ഥി ക്കും. പിന്നീട് ധർമ്മദാസ് കൂട്ടുകാർക്ക് ചില ഉപദേശ ങ്ങൾ നൽകും. ഗുരുവിന്റെ പ്രബോധനങ്ങളെ ഒന്നുകൂടി വിശദീകരിക്കുകയാണ് ചെയ്യുന്നത്. അതിനുശേഷം ചെയ്യേ ണ്ടജോലികളെക്കുറിച്ച് പറയും. ഏതെല്ലാം സ്ഥലങ്ങൾ സന്ദർശിക്കണം, എങ്ങനെ പ്രസംഗിക്കണം- അങ്ങനെ പല നിർദ്ദേശങ്ങളും.

സന്ധ്യയ്ക്കുശേഷവും അവർ ഒരിടത്ത് സമ്മേളി ക്കുന്നു. അന്ന് ചെയ്ത ജോലികളെക്കുറിച്ച് ഓരോരുത്തരും വിവരിക്കേണ്ടതുണ്ട്. വീണ്ടും ധർമ്മദാസ് സംസാരിക്കും. പിന്നീട് അവർ കബീറിന്റെ ഗാനങ്ങൾ ആലപിക്കുന്നു.

അന്നും അവർ ധർമ്മദാസിന്റെ ഗൃഹത്തിൽ സമ്മേളി ച്ചിരിക്കയാണ്. സായാഹ്നമായി. ധർമ്മദാസ് പറഞ്ഞു:-

"ഗുരുവിന്റെ വാക്കുകൾ നാം ഒരിക്കലും മറക്കരുത്. മതസൗഹാർദ്ദമാണ് നമ്മുടെ ലക്ഷ്യവും മാർഗ്ഗവും. സ്നേ ഹവും സാഹോദര്യവും നാം ശീലിക്കണം. അവ ജനങ്ങളെ ശീലിപ്പിക്കണം. എല്ലാം അറിഞ്ഞുവെന്നു കരുതി ഒരിക്കലും അഹങ്കരിക്കരുത്. ഗുരുവിന്റെ വാക്കുകൾ ഓർക്കുക:-

'ലഘുതാസേപ്രഭുതാമിലൈ
പ്രഭുതാസേ പ്രഭു ദൂരി.'

(എളിമകൊണ്ടാണ് ചരാചരങ്ങൾക്ക് പ്രഭുവായുള്ള ഈശ്വരനെ ദർശിക്കുന്നത്. പ്രഭുത്വം ഭാവിച്ചു നടക്കുന്ന വൻ 'പ്രഭു'വിൽ നിന്ന് എത്രയോ അകലെയാണ്.)

മധുരമായി സംസാരിക്കണം. എങ്കിൽ മാത്രമേ ജനങ്ങൾ നിങ്ങളുടെ വാക്കുകൾ ശ്രദ്ധിക്കൂ. അവർക്ക് മനസ്സിലാകുന്ന ഭാഷയിൽ കാര്യങ്ങൾ പറയണം. അപ്പോൾ മാത്രമാണ് അവ ജനങ്ങളുടെ മനസ്സിൽ പതിയുന്നത്.

'മധുർ വചൻഹൈ ഔഷധി
കടുക് വചൻഹൈ തീർ'

'നല്ലവാക്കുകൾ ഔഷധത്തിൻെറ ഗുണം ചെയ്യും. പരുഷവാക്കുകൾ ശരംപോലെ നമ്മെ വേദനിപ്പിക്കും.'

പിന്നീട് ധർമ്മദാസ് അയാൾ ആദ്യമായി ഗുരുവിനെ സന്ദർശിച്ച നിമിഷത്തെക്കുറിച്ച് അവരോടു പറഞ്ഞു. അയാൾക്ക് ഉണ്ടായ മാനസാന്തരത്തിൻെറ കഥ ആദ്യമായി വെളിപ്പെടുത്തുകയാണ്.

"എനിക്ക് വീട്ടുകാര്യങ്ങളിലൊന്നും ശ്രദ്ധയില്ലാതായി. പാവങ്ങൾക്ക് എന്തു നല്കുവാനും മടിയില്ല. സന്യാസികളോട് സംസാരിക്കുവാൻ ഇഷ്ടമായിരുന്നു. ഞാൻ വമ്പിച്ച സ്വത്തിൻെറ അവകാശിയാണെന്ന് അച്ഛൻ എന്നോടുപറഞ്ഞു. കൂടുതൽ ചുമതലാബോധം വേണമെന്ന് ഉപദേശിച്ചു. ഒന്നും എനിക്ക് മനസ്സിലായില്ല. ഒന്നുമാത്രമാണ് എൻെറ ചിന്ത-ഈശ്വരനെ ദർശിക്കണം. മനസ്സ്

അസ്വസ്ഥമായി. ഞാൻ പുണ്യസ്ഥലങ്ങൾ തോറും അലഞ്ഞു തിരിഞ്ഞു. ഒരു ഭാണ്ഡം മാത്രമാണ് കൈവശമുള്ളത്. അതിൽ പൂജയ്ക്കുള്ള ഏതാനും വിഗ്രഹങ്ങളും പുരാണഗ്രന്ഥങ്ങളും ഉണ്ടായിരുന്നു.

മധുരയിൽവച്ചാണ് അത് സംഭവിച്ചത്. ഞാൻ ക്ഷേത്രദർശനം കഴിഞ്ഞ് വരികയായിരുന്നു. വഴിയരികിൽ ഒരു ഫക്കീർ ഞാൻ അടുത്തുചെന്നു. ഒരുവെറും ഫക്കീറല്ല. അദ്ദേഹം എന്റെ കണ്ണുകളിലേയ്ക്കു നോക്കി. മനസ്സിന്റെ ഭാരം നിശ്ശേഷം മാറിയതായി അനുഭവപ്പെട്ടു.

അദ്ദേഹം തിരിഞ്ഞു നടന്നു. 'എന്നെ അനുഗമിക്കുക' എന്ന് പറയുന്നതുപോലെ തോന്നി. ഞാൻ പിന്നാലെ ചെന്നു. ഞങ്ങൾ നദീതീരത്ത് എത്തി. അദ്ദേഹം മന്ദഹസിച്ചുകൊണ്ട് ചോദിച്ചു.

'മോ കോം കഹാം ഡൂംഢേ ബന്ദേ
മേംതോ തേരേ പാസ്മേ
നാമേം ദേവൽ നാമേം മസ്ജിദ്,
നാ കാബേ കൈലാസ് മേം'

(എന്നെ തിരിഞ്ഞ് അലയുന്നത് എന്തിന്? ഞാൻ നിന്നിൽ ഉണ്ടല്ലോ. ഞാൻ അമ്പലത്തിലില്ല. പള്ളിയിലില്ല. എന്നെ കാണുവാൻ കാബായിലും കൈലാസത്തിലും പോകണമെന്നില്ല )

എന്റെ എല്ലാ സംശയങ്ങളും നശിച്ചിരുന്നു. ഞാൻ ഗുരുവിനെ കണ്ടെത്തി! വിഗ്രഹങ്ങളും ഗ്രന്ഥങ്ങളും നദിയിലേയ്ക്കു വലിച്ചെറിഞ്ഞു. ഗുരുപാദങ്ങളിൽ നമസ്ക്ക

രിച്ചു. അങ്ങനെയാണ് സഹോദരന്മാരേ ഞാൻ കബീർ ദാസിന്റെ ശിഷ്യനായത്.

ഗുരുവിനെ ഒരിക്കൽ നമസ്കരിച്ചതുകൊണ്ടുമാത്രമായില്ല. അവിടുത്തെ ഉപദേശങ്ങൾ ഹൃദയത്തിൽ സൂക്ഷിക്കണം. അവിടുന്ന് തന്നതിന്റെ ഇരട്ടി ജനങ്ങൾക്കു നല്കണം. നിരന്തരമായ ഈശ്വരസ്മരണയിൽ മുഴുകണം. അപ്പോൾ നിരന്തരമായ ആനന്ദം അനുഭവിക്കാം. പിന്നീട് ധർമ്മദാസ് ഗുരുവിന്റെ കവിത ഉദ്ധരിച്ചു-

'ദുഃഖമേം സുമരൺ സബ് കരേം
സുഖ മേം കരേ ന കോയ്
ജോ സുഖ മേം സുമരൺ കരൈ
തോ ദുഃഖ കാഹേ കോ ഹോയ്

(ദു:ഖങ്ങൾ വരുമ്പോൾ സകലരും ഈശ്വരനെ ഭജിക്കും. സുഖങ്ങൾ അനുഭവിക്കുമ്പോൾ ഈശ്വരനെ സ്മരിക്കുന്നവന് ഒരു നാളും ദു:ഖിക്കേണ്ടി വരികയില്ല.)

അവർ ഭജന ആരംഭിച്ചു. ധർമ്മദാസ് പാടി. കബീറിന്റെ ഗാനം. ധർമ്മദാസിന്റെ മധുരശബ്ദം. ശിഷ്യന്മാർ സ്വയം മറന്നുപാടി. "ഹരിജനനീ മേം ബാലക തേരാ."— ഈശ്വരനെ സംബോധന ചെയ്തുകൊണ്ട് ഭക്തൻ അറിയിക്കുന്നു:- "അങ്ങ് എന്റെ അമ്മയാണ്. മകന്റെ അപരാധങ്ങളെ അവിടുന്ന് ക്ഷമിക്കയില്ലേ? എന്തെന്തു കുസൃതികൾ കാട്ടിയാലും എല്ലാം എന്റെ അമ്മ ക്ഷമിക്കും."

അവർ പാടി—

"സുത അപരാധ് കരൈദിൻ കേതേ"

അപ്പോഴാണ് ഒരാൾ കടന്നുവന്നത്. ഗുരുദേവൻെറ ശിഷ്യൻ തന്നെ 'മലുകദാസ്.' അയാൾ ഗുരുവിനോടൊപ്പം മഗഹറിലായിരുന്നു. എന്തു സന്ദേശവുമായാണ് അയാൾ വന്നത്? എല്ലാവരും അയാൾക്കു ചുററും കൂടി. അയാൾ ശബ്ദിക്കുന്നില്ല. കണ്ണുകൾ നിറഞ്ഞൊഴുകുന്നു. അധരങ്ങൾ വിറയ്ക്കുന്നു. എല്ലാവരും മലുകദാസിനെ നിർന്നിമേഷരായി നിരീക്ഷിച്ചു. അയാൾ കൈകൾ ഉയർത്തിക്കൊണ്ട് ആകാശത്തേയ്ക്ക് നോക്കി. ഒരു മുഖവുരയും ഇല്ലാതെ പറഞ്ഞു:- "നമ്മുടെ ഗുരുദേവൻ അന്തരിച്ചു." പിന്നീട് പൊട്ടിക്കരഞ്ഞു.

## 8 ഒരശരീരി

കാശിയിൽ നിന്ന് ആ ശിഷ്യന്മാർ അപ്പോഠം എത്തിയ തേയുള്ളൂ. കബീറിൻെറ മൃതദേഹത്തിന് ചുററും അവർ നിന്നു. അവരുടെ പ്രിയപ്പെട്ട ഗുരുനാഥൻ ഇനിയും ഇല്ല. അവർ കുട്ടികളെപ്പോലെ കരഞ്ഞു.

ഗുരുദേവൻെറ ഒരു ഗാനശകലം അപ്പോഠം ഓർമ്മ വന്നു.

"ജല്മേം കുംഭ്, കുംഭമേംജല ഹൈ,
ബാഹർ ഭീതർ പാനീ,
ഫുട് കുംഭ ജല ജല ഹിസമാനാ
യഹ് തഥ് കഹോ ഗിയാനീ."

(എങ്ങും നിറഞ്ഞ മഹാസമുദ്രമാണ് ഈശ്വര ചൈതന്യം. അതിനുള്ളിൽ മുക്കിവച്ച മൺകുടമാണ് മനുഷ്യൻ. താല്ക്കാലികമായി ഒരു രൂപം അതിന് ഉണ്ടായി. കുംഭം ഒരിക്കൽ ഉടയും. ഉടഞ്ഞാലെന്ത്? ജലം ജലത്തിൽ ലയിക്കും.)

ഈ ഈരടികഠം മധുരമായി പാടി കേഠപ്പിക്കാൻ ഇനിയും ആരുണ്ട്?

ഇന്നലെവരെ ഏത് എതിർപ്പും നേരിടാനുള്ള ധൈര്യം ഉണ്ടായിരുന്നു. ആരെയും പേടിച്ചിരുന്നില്ല. ഇന്ന് അവർ അനാഥരായിരിക്കുന്നു!

ഇന്നലെ വരെ വാത്സല്യനിധിയായ പിതാവിനെപ്പോലെ അദ്ദേഹം അവരുടെ കൂടെ ഉണ്ടായിരുന്നു. എല്ലാവരെയും അദ്ദേഹം സ്നേഹംകൊണ്ട് ബന്ധിച്ചു നിർത്തി.

പലസ്ഥലങ്ങളിൽ നിന്നുവന്നവർ. പല മതങ്ങളിൽ പെട്ടവർ. പല ഭാഷക്കാർ. എല്ലാവരും ഒരേ കുടുംബത്തിലെ അംഗങ്ങളെപ്പോലെ ജീവിച്ചു.

അദ്ദേഹം തിടുക്കത്തിൽ മഗഹറിലേയ്ക്കു പോയതെന്തിനായിരുന്നുവെന്ന് ധർമ്മദാസിന് ഇപ്പോഠം മാത്രമാണ് അറിയാൻ കഴിഞ്ഞത്. മരണത്തിലൂടെയും അദ്ദേഹം അന്ധവിശ്വാസങ്ങളെ വെല്ലുവിളിക്കുകയായിരുന്നു.

വാർദ്ധക്യകാലത്ത് എത്രയോ ഹിന്ദുക്കഠം എന്തു ത്യാഗവും സഹിച്ച് കാശിയിൽ എത്തുന്നു. അവിടെ മരിക്കുന്നവർക്ക് മോക്ഷം ലഭിക്കുമത്രെ. കാശി പുണ്യസ്ഥലമെങ്കിൽ മഗഹർ പാപികഠക്കുള്ള സ്ഥലമാണ്. അവിടെ മരിക്കാൻ ഇടയാകുന്നവർക്ക് നരകം തീർച്ചയാണത്രേ. മതഭക്തരായ ഹിന്ദുക്കഠ വാർദ്ധക്യകാലത്ത് അവിടം ഉപേക്ഷിച്ചുപോകുവാൻ പ്രത്യേകം ശ്രദ്ധിക്കുന്നു.

കബീറിന്റെ ദൃഷ്ടിയിൽ ഇവ രണ്ടും അന്ധവിശ്വാസങ്ങളായിരുന്നു. തന്റെ മരണവും അന്ധവിശ്വാസങ്ങളോടുള്ള വെല്ലുവിളി ആയിരിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു.

മൃതദേഹം സംസ്കരിക്കുവാനുള്ള ഒരുക്കമായി. പള്ളിയിൽ ഖബറടക്കണമെന്നാണ് മുസ്ലീങ്ങളുടെ നിശ്ചയം. അവർ മുമ്പോട്ടുവന്നു. 'തൊടരുത്' ഹിന്ദുക്കഠ ഗർജ്ജിച്ചു. മുസ്ലീങ്ങഠ തത്കാലം മാറിനിന്നു.

ഹിന്ദുക്കഠ മൃതദേഹം ദഹിപ്പിക്കണമെന്ന് തീരുമാനിച്ചിരുന്നു. അതിനുശേഷം ഭൗതികാവശിഷ്ടം ഗംഗയിൽ നിമജ്ജനം ചെയ്യണം. അവർ മുമ്പോട്ടുവന്നു

'തൊടരുത്' മുസ്ലീങ്ങഠ ഗർജ്ജിച്ചു. അവർ മാറിനിന്നിട്ട്, ആവേശഭരിതരായി പറഞ്ഞു.

"ഗുരുനാഥൻ ഹിന്ദുവായിരുന്നു" അതേ ആവേശം മുസ്‌ലിങ്ങളും പ്രകടിപ്പിച്ചു.

"ഭ്രാന്തു പറയാതെ, അദ്ദേഹം മുസ്‌ലീമായിരുന്നു."

"ഹിന്ദു ആയിരുന്നുവെന്ന് ഞങ്ങൾക്ക് ഉറപ്പുണ്ട്."

"ഒരു മുസ്‌ലീം മരിച്ചാൽ ഹിന്ദുവായിത്തീരുമോ?"

"ഏത് മുസ്‌ലീമാണ് രാമനാമം ജപിച്ചിട്ടുള്ളത്?"

"ഏതു ഹിന്ദുവാണ് 'കാശിവിശ്വനാഥ'ന്റെ മുമ്പിൽ നിന്ന് വിഗ്രഹാരാധനയെ എതിർത്തിട്ടുള്ളത്?"

"എന്തുവേണമെന്ന് ഞങ്ങൾ തീരുമാനിച്ചുകഴിഞ്ഞു"

"ആരുടെ തീരുമാനമാണ് നടപ്പിലാകുന്നതെന്ന് കാണട്ടെ."

"ഗുരുദേവന്റെ മൃതദേഹം ഞങ്ങൾ ദഹിപ്പിക്കും."

"കബീറിന്റെ മൃതദേഹം ഞങ്ങൾ പള്ളിയിൽ അടക്കം ചെയ്യും."

"മാറി നില്ക്കുവിൻ"

"മാറി നില്ക്കുവിൻ."

അവർ മൃതദേഹത്തിന്റെ ഇരുവശവുംനിന്ന് ആക്രോശിച്ചു. ശകാരവർഷം തുടങ്ങി. വെല്ലുവിളികൾ ഉയർന്നു. ഉന്തും തള്ളും ഉണ്ടായി ചില കൈകളിൽ ആയുധങ്ങൾ തിളങ്ങുന്നുണ്ട്. രക്തച്ചൊരിച്ചിലിൽ എത്തുമെന്ന് തോന്നിച്ചു.

"തമ്മിലടിക്കരുത്. ചരമാവരണം നീക്കുവിൻ." ഗുരുദേവന്റെ ശബ്ദം! ഒരശരീരി! അവർക്ക് പരിചിതമായ, സ്നേഹംനിറഞ്ഞ, അതേ ശബ്ദം! "എന്റെ കുട്ടികളേ നിങ്ങൾ തമ്മിലടിക്കരുത്." ഗുരുദേവൻതന്നെയാണ് അത് പറയുന്നത്.

അവർ ചരമാവരണം നീക്കി. എന്തൊരത്ഭുതം! മൃതദേഹം ഇല്ല!

അവിടെ ഒരു പൂമാലയുണ്ട്! അവരെ നോക്കി പൊട്ടിച്ചിരിക്കുന്ന പനിനീർപൂക്കൾ!

അവർ ആയുധങ്ങൾ വലിച്ചെറിഞ്ഞു. പരസ്പരം ആശ്ലേഷിച്ചു.

എങ്കിലും ആ മാല അവർ പങ്കുവച്ചു. അതിനിപ്പോൾ പ്രയാസം ഉണ്ടായില്ല. പകുതി ഹിന്ദുക്കൾ എടുത്തു. പകുതി മുസ്ലീങ്ങൾക്കും ലഭിച്ചു.

ഹിന്ദുക്കൾ അവരുടെ വിഹിതം മതാചാരം അനുസരിച്ച് ദഹിപ്പിച്ചു. ഭൗതികാവശിഷ്ടം അവർ കാശിയിലേയ്ക്കു കൊണ്ടുപോയി. അത് ഗംഗയിൽ നിമജ്ജനം ചെയ്തു.

മുസ്ലീങ്ങളുടെ ഓഹരി മഗഹറിലെ പള്ളിയിൽ അടക്കം ചെയ്തു. അവരും സംതൃപ്തരായി.

ഇന്നും ഒരശരീരി കേൾക്കാം–"തമ്മിലടിക്കരുത്. നാമെല്ലാം സഹോദരന്മാരാണ്."

---

രണ്ടാം അദ്ധ്യായത്തിൽ കബീർ വില്പനയ്ക്കുള്ള വസ്തം വൃദ്ധബ്രാഹ്മണനെ പുതപ്പിച്ചതായ കഥ മറ്റൊരു രീതിയിലും പറയാറുണ്ട്. ഒരു മുസ്ലീം ഫക്കീറിന് അത് കൊടുത്തുവത്രേ. തത്സമയം കബീറിന്റെ ഗൃഹത്തിൽ ഭക്ഷണാവശ്യത്തിന് വളരെ സാധനങ്ങൾ ആരോ കൊണ്ടുവന്നുകൊടുത്തുവെന്നും അയാൾ ഉടൻതന്നെ അപ്രത്യക്ഷനായെന്നും പറയപ്പെടുന്നു. ഇതാണ് മഹാകവി ഉള്ളൂർ 'കപീരദാസ്' എന്ന കവിതയിൽ വിവരിക്കുന്ന കഥ. 'കബീറിനെ' മഹാകവി 'കപീരദാസ്' എന്ന് മാററിയിരിക്കുന്നു.

